# നമ്മുടെ ചക്രവർത്തി.

(പരിഷ്കരിച്ചതു്.)

---

എൻ. മാധവൻനായർ ബി. എ.

(REVISED EDITION.)

പ്രകാശകൻ,

മണക്കാട്ടു് പി. നാരായണപിള്ള.

തിരുവനന്തപുരം.

---



പ്രകാശകനുവേണ്ടി,

കൊല്ലം "വിദ്യാഭിവർദ്ധിനി" പ്രസ്സിൽ അച്ചടിച്ചതു്.

1091.

[വില ചക്രം, ൮ൾ]



Second Edition 8000—Copies.

# നമ്മുടെ ചക്രവർത്തി.

(പരിഷ്കരിച്ചതു്.)

എൻ. മാധവൻനായർ. ബി. ഏ.

(REVISED EDITION.)

പ്രകാശകൻ,

മണക്കാട്ടു് പി. നാരായണപിള്ള.

തിരുവനന്തപുരം.



പ്രകാശകനുവേണ്ടി,

കൊല്ലം "വിദ്യാഭിവർദ്ധിനി" പ്രസ്സിൽ അച്ചടിച്ചതു്.

1091.

[വില ചക്രം, ൪൬]



Second Edition 8000—Copies.

# മുഖവുര.

ചക്രവൎത്തി തിരുമനസ്സിലെ ഈ ചെറിയ ജീവചരിത്രത്തിൽ പ്രധാനസംഗതികളെ പററി മാത്രമേ പ്രസ്താവിച്ചിട്ടുള്ളു. തിരുമനസ്സുകൊണ്ടു മനുഷ്യഗുണങ്ങൾക്കും നൃപഗുണങ്ങൾക്കും ഒരുപോലെ മാതൃകയാകുന്നു. ഭാരതീയരുടെ ഐശ്വര്യം വൎദ്ധിപ്പിക്കുന്നതിൽ അവിടുന്നു സദാ ജാഗരൂകനാണു്. അവിടത്തെ ജീവചരിത്രം എല്ലാ മലയാളികളും ഗ്രഹിച്ചിരിക്കേണ്ടതു് അത്യാവശ്യമെന്നു കണ്ടാണു് ഞാൻ ഈ പുസ്തകം എഴുതീട്ടുള്ളതു് നമ്മുടെ നാട്ടുകാരുടെ ഇടയിൽ സൎവ്വസാധാരണമായുള്ള രാജഭക്തിയെ ഈ ജീവചരിത്രം പൂൎവ്വാധികം വൎദ്ധിപ്പിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

എൻ. എം. എൻ.

# നമ്മുടെ ചക്രവൎത്തി.

## ഒന്നാം അദ്ധ്യായം.

### ജനനവും ബാല്യവും.

തിരുവിതാംകൂർകാരായ നമ്മെ രക്ഷിക്കുന്നതു നമ്മുടെ മഹാരാജാവു തിരുമനസ്സുകൊണ്ടാകുന്നു. അവിടത്തേക്കു പ്രജകളുടെ മേൽ സകല അധികാരങ്ങളും ഉണ്ടു്. എന്നാൽ ഭരണസംബന്ധമായ ചില കാൎയ്യങ്ങളിൽ അവിടുന്നു ബ്രിട്ടീഷ്കോയ്മയുടെ ഉപദേശങ്ങൾ കേൾക്കാൻ ചുമതലപ്പെട്ടിരിക്കുന്നു. ബ്രിട്ടീഷ് കോയ്മയാണു് ഇൻഡ്യാമഹാരാജ്യത്തെ രക്ഷിച്ചുപോരുന്നതു്. നമ്മുടെ തിരുവിതാംകൂർ രാജ്യംപോലെ അസംഖ്യം രാജ്യങ്ങൾ ഇൻഡ്യാസംസ്ഥാനത്തിൽ ഉൾപ്പെട്ടിട്ടുണ്ടു്. ആ രാജ്യങ്ങളെല്ലാം ഭരിക്കുന്നതു അതാതിലെ രാജാക്കന്മാർ തന്നെ ആകുന്നു. എന്നാൽ ആ രാജാക്കന്മാരും ബ്രിട്ടീഷ് കോയ്മയുടെ അധീനത്തിലാണിരിക്കുന്നതു്.

ബ്രിട്ടീഷുകാരുടെ രാജാവു യൂറോപ്പുഖണ്ഡത്തിൽ ചേൎന്ന ഇംഗ്ലണ്ടു് എന്ന രാജ്യത്തിൽ വസിക്കുന്നു. അവിടത്തേക്കു ഇൻഡ്യാചക്രവൎത്തി എന്ന സ്ഥാനവുമുണ്ടു്. ഈ സ്ഥാനം ആദ്യം വഹിച്ചതു ശ്രീമഹാറാണി എന്നു പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള വിക്ടോറിയാ മഹാരാജ്ഞിയായിരുന്നു. ഗുണവതിയായ ആ രാജ്ഞിയുടെ മരണശേഷം അവരുടെ പുത്രനായ എഡ്വേർഡ്മഹാരാജാവു് ഇൻഡ്യാചക്രവൎത്തിയായി. അദ്ദേഹം ൧൯൧൦-ൽ നാടുനീങ്ങി. അതിൽ പിന്നീടാണു് നമ്മുടെ ഇപ്പോഴത്തെ ചക്രവൎത്തിമഹാരാജാവു രാജ്യഭാരം ഏറ്റതു്.

നമ്മുടെ ചക്രവൎത്തിതിരുമനസ്സിലെ പേർ ജാൎജ്ജ എന്നാകുന്നു. ഈ പേരോടുകൂടിയ നാലു രാജാക്കന്മാർ ഇതിനു മുമ്പിൽ പല കാലങ്ങളിലായി രാജ്യഭാരം ചെയ്തിട്ടുണ്ടു്. അതിനാൽ ഈ തിരുമേനിയെ ജാൎജ്ജ പഞ്ചമൻ എന്നു പറഞ്ഞു വരുന്നു. തിരുമനസ്സുകൊ

ണ്ടു ക്രിസ്താബ്ദം ൧൮൯൫-ാം വർഷത്തിൽ ജൂൺമാസം മൂന്നാംതീയതി അർദ്ധരാത്രികഴിഞ്ഞപ്പോൾ ഭൂലോകജാതനായി. അദ്ദേഹം എഡ്വേർഡ്മഹാരാജാവിന്റേയും അലക്സാണ്ട്രാരാജ്ഞിയുടേയും രണ്ടാമത്തെ പുത്രനാകുന്നു. ആദ്യത്തെ പുത്രന്റെ പേർ ആൽബെർട്ട്വിക്ടർ എന്നായിരുന്നു. ജാർജ്ജു രാജകുമാരന്റെ ജ്ഞാനസ്നാനവും നാമകരണവും എല്ലാം ഭംഗിയായിക്കഴിഞ്ഞു. ജ്യേഷ്ഠാനുജന്മാർ മാതാപിതാക്കന്മാരുടേയും ബന്ധുമിത്രാദികളുടേയും മനസ്സിൽ അമിതമായ സന്തോഷം ജനിപ്പിച്ചു.

മാതാപിതാക്കന്മാരുടേയും പ്രജാവർഗ്ഗങ്ങളുടേയും കണ്ണിലുണ്ണിയായി വളൎന്ന ഈ ശിശുവിന്റെ ആയുസ്സിനു ദോഷംവരത്തക്കവണ്ണമുള്ള ഒരു സംഭവം ഒരിക്കൽ നേരിട്ടു. കുഞ്ഞിനെ ഒരുദിവസം ഉറക്കിക്കിടത്തിയിരുന്ന മണിയറയ്ക്കകത്തു പെട്ടെന്നു തീ പിടിച്ചു. എന്നാൽ അച്ഛന്റേയും അമ്മയുടേയും സാമൎത്ഥ്യത്താൽ അഗ്നി മുറി മുഴുവൻ പരക്കുന്നതിനു മുമ്പു കുഞ്ഞു അവിടെ നിന്നു മാററി രക്ഷിക്കപ്പെട്ടു. ഈ അഗ്നിബാധയുടെ ഓൎമ്മ എഡ്വേർഡ്യുവരാജാവിന്റെ മനസ്സിൽ നിന്നും ഒരു കാലത്തും വിട്ടുപോയില്ല. ലണ്ടൻപട്ടണത്തിൽ കൂടക്കൂടെ അഗ്നിബാധ ഉണ്ടാകാറുണ്ടു്. ആ സമയങ്ങളിലൊക്കെ അദ്ദേഹം ജനങ്ങൾക്കു് അപത്തുവരാതെ സൂക്ഷിക്കുന്നതിൽ വളരെ താല്പൎയ്യം കാണിച്ചിരുന്നു. തന്റെ രാജപദവിയെക്കൂടി മറന്നു യുവരാജാവു ഒരു സാധാരണപൌരനെപ്പോലെ പ്രയത്നംചെയ്തു തീകെടുക്കാൻ പലപ്പോഴും ശ്രമിച്ചിട്ടുണ്ടു്.

കുട്ടികൾക്കു പ്രായമാകുംതോറും അവരുടെ ചൊടിയും ഉന്മേഷവും കണ്ടു എല്ലാവരും സന്തോഷിച്ചു. അച്ഛനും അമ്മയ്ക്കും പുത്രന്മാരെ പിരിയുന്നതു വലിയ സങ്കടമായിരുന്നു. അതിനാൽ പോകുന്ന ദിക്കുകളിൽ അവരെക്കൂടി കൊണ്ടുപോകുന്നതു പതിവായിത്തീൎന്നു. അങ്ങിനെ ഇരിക്കുമ്പോൾ രാജകുമാരന്മാൎക്കു വിദ്യാഭ്യാസത്തിനുള്ള കാലം സമീപിച്ചു. ഡാൽട്ടൺ എന്നൊരു പാതിരിയെയാണു് അവരുടെ ഗുരുവായി നിയമിച്ചതു്. ഇദ്ദേഹം വലിയ വിദ്വാനും സത്സ്വഭാവിയും ആയിരുന്നു. കുട്ടികളെ പഠിപ്പിക്കുന്ന കാൎയ്യത്തിൽ ഗുരുനാഥൻ അസാധാരണമായ ശ്രദ്ധകാണിച്ചു. സപത്നും സ്ഥാനമാനങ്ങ

ളും പദവിയും എത്രതന്നെ ഉണ്ടായിരുന്നാലും വിദ്യ ഒന്നുമാത്രം ഇല്ലെങ്കിൽ മനുഷ്യജന്മം നിസ്സാരമാണല്ലോ. അതിനാൽ രാജകുമാരന്മാർ തങ്ങളുടെ ഉന്നതപദവിയെ വിചാരിച്ചു പഠിതവിഷയത്തിൽ മടിയുള്ളവരായിത്തീരാതെ നോക്കുന്നതിൽ യുവരാജാവും ഭാര്യയും ക്രമത്തിലധികം ശ്രദ്ധിച്ചുവന്നു. അനാവശ്യമായ ലാളന കുട്ടികളുടെ ഭാവിശ്രേയസ്സിനു ദോഷമാണെന്നു മാതാപിതാക്കന്മാർ നല്ലവണ്ണം അറിഞ്ഞിരുന്നതുകൊണ്ടു ഗുരുവിന്റെ പ്രയത്നം സഫലമാക്കിത്തീർക്കാൻ അവരും ഉത്സാഹിച്ചു.

ജാർജ്ജുരാജകുമാരന്റെ ബുദ്ധിശക്തി അസാധാരണമായിരുന്നു. ഗുരുനാഥൻ എന്തെങ്കിലും കാര്യം മനസ്സിലാക്കിക്കൊടുത്താൽ അതിനെ സംബന്ധിച്ചുള്ള മററുകാര്യങ്ങൾ കൂടി മനസ്സിലാക്കുന്നതിൽ രാജകുമാരന്മാർ സമത്ഥന്മാരായിരുന്നു. എന്നാൽ ജ്യേഷ്ഠാനുജന്മാരുടെ സ്വഭാവത്തിന് ഒരു വ്യത്യാസം കണ്ടു. ജ്യേഷ്ഠൻ ഗൌരവക്കാരനും ഗാഢമായ ആലോചനകൂടാതെ എന്തെങ്കിലും പ്രവൃത്തിക്കുവാൻ മടിയുള്ളവനും ആയിരുന്നു. അനുജൻ കുട്ടികൾക്കു സഹജമായ ചില്ലറ അക്രമങ്ങളിൽ താല്പയ്യം കാണിച്ചു. കണക്കിലധികം ചൊടിയുള്ള ബാലന്മാർ ഇങ്ങനെയുള്ള നേരംപോക്കുകളിൽ അഭിരുചി കാണിക്കുന്നതു തീരെ അപൂവമല്ലല്ലോ. രാജകുമാരന്റെ ചെറുപ്പകാലത്തിലുള്ള അക്രമങ്ങളെപ്പററി പല കഥകളും ഉണ്ടു്.

ഒരിക്കൽ വിക്ടോറിയാ മഹാരാജ്ഞി മക്കളും മററു ബന്ധുജനങ്ങളുമായി ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ നമ്മുടെ രാജകുമാരൻ കാരണംകൂടാതെ ചിരിക്കുകയും പരിഹാസമായി സംസാരിക്കുകയും ചെയ്തുവത്രേ. മഹാരാജ്ഞി കുട്ടികളോടു വളരെ വാത്സല്യമുള്ളവരായിരുന്നുവെങ്കിലും അവരെ അനുസരണയുള്ളവരായി വളർത്തുന്നതിൽ സദാ നിഷ്കൎഷിച്ചിരുന്നു. അവർ രാജകുമാരനോടു മിണ്ടാതിരിക്കാൻ കല്പിച്ചു. കളിയിലുള്ള ഉത്സാഹംകൊണ്ടു ബാലൻ അതിനെ വകവെച്ചില്ല. വിക്ടോറിയാ മഹാരാജ്ഞി ഉടനെ ദേഷ്യത്തോടുകൂടി പൌത്രനെ മേശയുടെ കീഴിൽ പോയിരിക്കാൻ ആജ്ഞാപിച്ചു. രാജകുമാരൻ ഉടൻ അപ്രകാരം ചെയ്തു. കുറെനേരം കഴിഞ്ഞപ്പോൾ സ്നേഹാർദ്രയായ രാജമാതാവു തന്റെ പൌത്രനെ വണ്ണം പന്തി

യിൽ ഇരുന്നുകൊള്ളുവാൻ അനുവദിച്ചു. ഈ ചെറിയ സംഭവം രാജകുമാരന്റെ അനുസരണാശീലത്തെ വ്യക്തമാക്കുന്നു.

രാജകുമാരന്മാരുടെ സ്ഥിരമായ താമസം സാന്ദ്രിങ്ഹാം രാജഗൃഹത്തിലായിരുന്നു. അവർക്ക് അനാവശ്യമായ സുഖാനുഭവങ്ങളോ ആഡംബരങ്ങളോ ഒന്നും തന്നെ അനുവദിക്കപ്പെട്ടിരുന്നില്ല. ബാലബുദ്ധിക്കു രൂപംകൊടുക്കുന്നതിനു മാതാവിനോളം സൌകര്യം മററാർക്കുമില്ല. ഈ വസ്തുത അലെക്സാണ്ട്രാരാജകുമാരി ധരിച്ചിരുന്നു. അവരുടെ എല്ലാ സംഭാഷണങ്ങളും പ്രവൃത്തികളും കുട്ടികൾക്കു നല്ലവണ്ണം ബുദ്ധിയും വിനയവും രാജസ്നേഹവും ഉണ്ടാക്കത്തക്കവയായിരുന്നു. അതുകൊണ്ടു പുസ്തകങ്ങൾ വായിക്കാറാകുന്നതിനു മുമ്പുതന്നെ നമ്മുടെ കഥാനായകനു വളരെ പാഠങ്ങൾ പ്രയത്നംകൂടാതെ മനസ്സിലാക്കുവാൻ സാധിച്ചു. ശൈശവപ്രായത്തിൽ ക്രമത്തിലധികം പുസ്തകങ്ങൾ വായിക്കുന്നതു ഗുണകരമല്ലെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നു. അതിനാൽ കുട്ടികൾക്കു ദൃഷ്ടാന്തങ്ങൾ മുഖേന കാര്യം മനസ്സിലാക്കിക്കൊടുക്കുന്നതിനാണു മാതാപിതാക്കന്മാരും ഗുരുനാഥന്മാരും ശ്രമിച്ചുവന്നതു്. മഹാന്മാരായ ആളുകളുടെ ചരിത്രങ്ങളെപ്പററി കേൾക്കുന്നതിനു രാജകുമാരന്മാർക്കു അതിയായ താല്പര്യമുണ്ടായിരുന്നു. കപ്പൽയാത്രകളേക്കുറിച്ചുള്ള കഥകൾ കേൾക്കുമ്പോൾ ജ്യേഷ്ഠരാജകുമാരന്റെ മുഖം സന്തോഷാതിശയങ്ങളാൽ വികസിക്കുന്നതു പതിവാണു്. കാററും കോളുംകൊണ്ടു കപ്പലുകൾക്കു സംഭവിക്കുന്ന അപകടങ്ങൾ പറഞ്ഞു കേൾക്കുമ്പോൾ അദ്ദേഹത്തിന്റെ ഹൃദയം തുടിക്കും; അവ രക്ഷപ്പെട്ടതായി അറിയുമ്പോൾ മനസ്സിനു ആശ്വാസവും ഉണ്ടാകും. കപ്പൽകയറി പോയാലുള്ള ആപത്തുകളെപ്പററി കേൾക്കുമ്പോൾ സാധാരണ ആളുകൾക്കു കപ്പലിൽകയറാൻ ഭയമാണുണ്ടാകുന്നതു. എന്നാൽ രാജകുമാരനു ഈ വൃത്താന്തങ്ങൾ കേൾക്കുന്തോറും കപ്പൽയാത്രയിൽ കൂടുതൽ അഭിരുചിയുണ്ടാകുകയാണു് ചെയ്യുന്നതു. ബാല്യകാലത്തിൽപോലും അദ്ദേഹം അത്ര ധീരനായിരുന്നു.

രാജകുമാരന്മാർ അച്ഛനമ്മമാരെ ഈശ്വരനു തുല്യമായി വിചാരിച്ചിരുന്നു.

ഒരിക്കൽ ഒരു വലിയപ്രഭു സാന്ദ്രിങ്ഹാം രാജഗൃഹത്തിൽ ചെല്ലുന്നതിനു ഇടയായി. കുട്ടികളുടെ വിനയവും മററു ഗുണങ്ങളും കണ്ടു അദ്ദേഹത്തിനു വളരെ സന്തോഷമുണ്ടായി. അവരോടു വളരേ നേരം സംഭാഷണംചെയ്തു. അതിനിടയ്ക്കു പ്രഭു ഇങ്ങനെ ചോദിച്ചു:-

പ്രഭു—"നിങ്ങൾക്കു ഏററവും പ്രിയമുള്ള പുരുഷനെ നിങ്ങൾ എന്തു പേരുപറഞ്ഞു വിളിക്കും?"

കുട്ടികൾ—"അതു ചോദിക്കാനുണ്ടോ, ആൽബെട്ട് എഡ്വേർഡ് എന്ന പേരുതന്നെ പറഞ്ഞു വിളിക്കും." അതു് അവരുടെ അച്ഛന്റെ പേരാണെന്നു ഓർമ്മിക്കേണ്ടതാണു്.

പ്രഭു—"നിങ്ങൾക്കു ഏററവും ഇഷ്ടമുള്ള സ്ത്രീക്കു എന്തു പേരു കല്പിക്കും.?"

കുട്ടി—"അതിനും സംശയമൊന്നുംവേണ്ട; അലക്സാൺഡ്രാ എന്നു തന്നെ.

അലക്സാൺഡ്രാ എന്നതു് അവരുടെ അമ്മയുടെ പേരാകുന്നു.

പ്രഭു—"നിങ്ങൾ ആരെപ്പോലെ ഇരിക്കാനാണു ആഗ്രഹിക്കുന്നതു്?"

കുട്ടി—"ഞങ്ങളുടെ അച്ഛനെപ്പോലെ ഇരിക്കുന്നതിനു്."

കുട്ടികളുടെ ഇപ്രകാരമുള്ള മറുപടികൾ മാതാപിതാക്കന്മാരോടു് അവർക്കുള്ള സ്നേഹബഹുമാനങ്ങളെ സ്പഷ്ടമാക്കുന്നു.

---

## രണ്ടാം അദ്ധ്യായം.



### വിദ്യാഭ്യാസവും കപ്പൽയാത്രയും.

കുട്ടികൾ പഠിക്കാൻ പ്രായമായപ്പോൾ അവരെ പള്ളിക്കൂടത്തിൽ അയക്കണമെന്നു ബന്ധുക്കളിൽ ചിലർ അഭിപ്രായപ്പെട്ടു. എന്നാൽ പിതാവിനു് അതു് അത്ര സമ്മതമായിരുന്നില്ല. പുസ്തകങ്ങ

ളിൽനിന്ന ലഭിക്കുന്ന അറിവിനേക്കാൾ ലോകത്തുള്ള കാൎയ്യങ്ങളിൽ തന്നെത്താൻ പരിചയപ്പെട്ടു സമ്പാദിക്കുന്ന അറിവു കറെക്കൂടി ഉപകാരപ്രദമാണെന്നു് അദ്ദേഹം വിചാരിച്ചു. അതിനാൽ രാജ്യങ്ങളെ സന്ദൎശിക്കുന്നതിനും ജനസാമാന്യത്തോടു പരിചയപ്പെടുന്നതിനുമായി അദ്ദേഹം പുത്രന്മാരെ കപ്പൽയാത്ര ചെയ്യിപ്പിച്ചു. നാവികവിദ്യ സംബന്ധിച്ചും കപ്പൽയുദ്ധം സംബന്ധിച്ചും ഉള്ള തത്വങ്ങൾ മനസ്സിലാക്കിക്കൊടുക്കുവാൻ തക്കതായ ആളുകളേയും നിയമിച്ചു.

൧൮൭൭-ൽ രാജകുമാരന്മാർ കപ്പൽയാത്ര ആരംഭിച്ചു. അവർ കയറിയിരുന്ന കപ്പലിന്റെ പേർ "ബ്രിറാനിയാ" എന്നായിരുന്നു. കപ്പലിനകത്തു അവൎക്കു പ്രത്യേകമായ സുഖാനുഭവങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല. അവരെ കൂടുതലായി ബഹുമാനിക്കയോ ലാളിക്കയോ ചെയ്യരുതെന്നു യുവരാജാവു പ്രത്യേകം ചട്ടംകെട്ടിയിരുന്നു. ഡാൽട്ടൺ സായ്പു് കുട്ടികളോടൊരുമിച്ചു സഞ്ചരിച്ചു. അദ്ദേഹത്തെ കൂടാതെ ശാസ്ത്രങ്ങളും മററും പഠിപ്പിക്കുവാൻ വേണ്ട ഗുരുക്കന്മാരും ഉണ്ടായിരുന്നു. ഫ്രെഞ്ചു, ജൎമ്മൻ എന്നീ ഭാഷകൾ പഠിപ്പിക്കുവാനും പ്രത്യേകം വാദ്ധ്യാന്മാരെ അയച്ചിരുന്നു.

രാജകുമാരന്മാരുടെ കപ്പൽവാസത്തെക്കുറിച്ചു ചില സംഗതികൾ പ്രസ്താവിക്കുവാനുണ്ടു്. രാവിലെ ഏഴുമണിക്കു കൃത്യമായി ജോലി ആരംഭിക്കും. ഒരുമണിക്കൂർനേരം യുദ്ധക്രമങ്ങൾ ശീലിച്ചശേഷം ഈശ്വരപ്രാൎത്ഥനയായി. അതിന്റെശേഷം കപ്പലിൽ ഉള്ള സകല ആളുകളും ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കും. വിശേഷതരമായ പദാൎത്ഥങ്ങൾ ഒന്നുംതന്നെ രാജകുമാരന്മാൎക്കു കൊടുത്തിരുന്നില്ല. ആഹാരസാധനങ്ങൾ എല്ലാവൎക്കും ഒരുപോലെതന്നെയായിരുന്നു. ഭക്ഷണം കഴിഞ്ഞു് എല്ലാപേരും കുറേനേരം വിശ്രമിക്കും. പിന്നീടു ഗണിതശാസ്ത്രം, നാവികശാസ്ത്രം മുതലായ വിഷയങ്ങൾ പഠിക്കയായി. ഇങ്ങനെ പഠിത്തവും വിശ്രമവും വിനോദവുമായി ദിവസം കഴിയും. രാജകുമാരന്മാർ തങ്ങളുടെ ശ്രേഷ്ഠപദവിയെ ചിന്തിച്ചു ജോലിയിൽ തെല്പും കുറവുകാണിച്ചില്ല. പീരങ്കികൾ തുടയ്ക്കുന്നതിലും ഉടുപ്പുകൾ തച്ചു നന്നാക്കുന്നതിലും കപ്പലിലുള്ള മററു ജോലികൾ ചെയ്യുന്നതിലും അവർ അസാമാന്യമായ ഉത്സാഹം പ്രദൎശി

പ്പിച്ചു. ജ്യേഷ്ഠാനുജന്മാർ രണ്ടുപേരും അന്യോന്യം നടക്കുന്ന സംഗതികളെ ഡയറിയിൽ കുറിച്ചിടുക പതിവായിരുന്നു. അവരുടെ പഠിത്തവിഷയത്തെക്കുറിച്ചും നടപടിയെക്കുറിച്ചും ശരിയായി കണ്ടറിഞ്ഞു ദിനംപ്രതി റിപ്പോർട്ടയക്കാൻ പ്രത്യേകം ഉദ്യോഗസ്ഥന്മാരെ നിയമിച്ചിരുന്നു. എന്നിട്ടും പുത്രവാത്സല്യത്തിന്റെ ശക്തികൊണ്ടു മാതാപിതാക്കന്മാർ കൂടക്കൂടെ കപ്പലിൽ ചെന്നു കുട്ടികളെ സന്ദർശിക്കാറുണ്ടായിരുന്നു.

ബ്രിററാനിയാകപ്പലിൽ കയറി അവർ സമീപദിക്കുകളിലല്ലാതെ ദൂരദേശങ്ങളിൽ സഞ്ചരിച്ചില്ല. എന്നാൽ അതിൽ സമ്പാദിച്ച പരിചയം ഭാവികാലത്തേക്കു ഉപയോഗപ്രദമായിരുന്നു. ൧൮൭൯൯-ാം വർഷം രാജകുമാരന്മാർ 'ബക്കൻറി' എന്ന യുദ്ധക്കപ്പലിൽ കയറി സമുദ്രസഞ്ചാരം ആരംഭിച്ചു. മൂന്നു സംവത്സരകാലം അവർ ആ കപ്പലിൽ തന്നെ കഴിച്ചുകൂട്ടി. ഇംഗ്ലണ്ടിൽ നിന്നു പുറപ്പെട്ടതിന്റെ ശേഷം അവർ ആദ്യം പോയതു തങ്ങളുടെ മാതാവിന്റെ രാജ്യമായ ഡെന്മാർക്കിലേക്കായിരുന്നു. അവിടത്തെ ജനങ്ങൾ അവരെ വേണ്ടുംവണ്ണം ആദരിച്ചു. രാജാവിനും രാജ്ഞിക്കും ഉണ്ടായ സന്തോഷം അപരിമിതമായിരുന്നു. ബന്ധുജനങ്ങളെ കണ്ടു അവരുടെ ആതിഥ്യം സ്വീകരിച്ചതിൽ രാജകുമാരന്മാൎക്കും വളരെ സന്തോഷമുണ്ടായി. പിന്നീടു അവർ അനേകം സ്ഥലങ്ങൾ സന്ദർശിച്ചു. ആ സ്ഥലങ്ങളിലെ വിശേഷങ്ങളും ജനങ്ങളുടെ ആചാരക്രമങ്ങളും മനസ്സിലാക്കുന്നതിൽ അവർ ജാഗരൂകന്മാരായിരുന്നു. തങ്ങളുടെ പിതാമഹിയായ വിക്ടോറിയാ മഹാരാജ്ഞിയുടെ മഹാരാജ്യത്തിന്റെ മിക്ക ഭാഗങ്ങളും അവർ സന്ദർശിച്ചു. തങ്ങളുടെ രാജ്യത്തിന്റെ വിസ്തീൎണ്ണതയും പ്രാധാന്യവും കണ്ടു് അവർ ഏററവും ആനന്ദിച്ചു. തങ്ങൾ പോയ ദിക്കുകളിലുള്ള കോട്ടക്കൊത്തളങ്ങളുടെ സ്ഥിതി അവർ ശ്രദ്ധാപൂർവം ഗ്രഹിച്ചു. പൂർവ്വികന്മാരുടെ യുദ്ധക്കളങ്ങളുടെ കാഴ്ച അവരുടെ സ്വദേശസ്നേഹത്തെ ഉദ്ദീപിപ്പിച്ചു. വ്യത്യസ്തങ്ങളായ ജനസമുദായങ്ങൾ അവരുടെ കൌതുകത്തെ വളർത്തി. വാണിജ്യം സംബന്ധിച്ചുള്ള പല സംഗതികളും അവർ ഗ്രഹിച്ചു. ഈ വിവരങ്ങളെല്ലാം രാജകുമാരന്മാർ എഴുതിയിട്ടുള്ള വിവരണങ്ങളിൽ നി

ന്നു നമുക്ക മനസ്സിലാകുന്നതാണ്. അവർ സമസ്ത ഭൂഖണ്ഡങ്ങളേയും സന്ദർശിച്ചു വിജ്ഞാനസമ്പത്തോടുകൂടി മടങ്ങി വന്നു.

കപ്പൽയാത്രയ്ക്കിടയിൽ നടന്ന ചില സംഭവങ്ങൾ രാജകുമാരന്റെ ധൈര്യത്തെയും സഹോദരസ്നേഹത്തെയും ജീവകാരുണ്യത്തെയും ദൃഷ്ടാന്തപ്പെടുത്തുന്നു. ഒരിക്കൽ തെക്കേ അഫ്രിക്കായിൽ നിന്നു അസ്ത്രേലിയായ്ക്കു പോകുംവഴി ഒരു കൊടുങ്കാറ്റുണ്ടായി. കപ്പൽ മുങ്ങിപ്പോകുമെന്നു ചിലർക്കൊക്കെ ഭയമുണ്ടാകാതിരുന്നില്ല. നമ്മുടെ രാജകുമാരൻ ഈ ആപത്തു കണ്ടിട്ടും തീരെ ഭയപ്പെടാതിരിക്കുകയും മറ്റുള്ളവരെ സമാധാനപ്പെടുത്തുകയും ചെയ്തു. കാറ്റിന്റെ അക്രമത്തിൽ നിന്നു കപ്പലിനെ രക്ഷിക്കുന്നതിന് അദ്ദേഹം നല്ലപോലെ പ്രയത്നിച്ചു. രാജകുമാരന്റെ ധീരസ്വഭാവം കണ്ടു വഴിയാത്രക്കാർ സമാധാനചിത്തന്മാരായിത്തീർന്നു. കപ്പൽ യാതൊരപകടവും കൂടാതെ അസ്ത്രേലിയായിൽ എത്തുകയും ചെയ്തു.

ജാർജ്ജ് രാജകുമാരൻ ദൂരദേശങ്ങളിൽ സഞ്ചരിച്ചകാലത്തും അദ്ദേഹത്തിന് അച്ഛനമ്മമാരോടും സഹോദരങ്ങളോടും ഉള്ള അതിസ്നേഹത്തിനു വർദ്ധനയല്ലാതെ കുറവൊന്നും ഉണ്ടായില്ല. എഴുത്തയക്കുന്നതിലും മറ്റും അദ്ദേഹം വളരെ ശ്രദ്ധിച്ചുവന്നു. താൻ ചെന്നുകാണുന്ന സ്ഥലങ്ങളുടെ വിശേഷങ്ങളെല്ലാം ആ എഴുത്തുകളിൽ സവിസ്തരം പ്രതിപാദിച്ചിരുന്നു. ഭംഗിയുള്ള സാമാനങ്ങളൊ ചെടികളൊ കണ്ടുകിട്ടിയാൽ അവയെ ലണ്ടനിലേക്കയയ്ക്കാൻ തിരുമനസ്സിലേക്ക പ്രത്യേകം താല്പര്യമുണ്ടായിരുന്നു. ഒരിക്കൽ അവിടുത്തേയ്ക്കു വിശേഷമായ ഒരുമാതിരി പഴങ്ങൾ കിട്ടി. രാജകുമാരൻ ആ പഴങ്ങളെ തന്റെ പ്രിയസഹോദരിയ്ക്കായി അയച്ചുകൊടുത്തുവത്രേ.

രാജകുമാരന്മാരെ കാണ്മാനായി മിക്കസ്ഥലങ്ങളിലും ജനങ്ങൾ കൂട്ടംകൂട്ടമായി കാത്തുനിന്നിരുന്നു. കപ്പൽ കണ്ട മാത്രയിൽ തന്നെ അവർ പരമാനന്ദത്തിൽ ലയിച്ചു. രാജകുമാരന്മാരുടെ മുഖം കണ്ട സമയം അവരുടെ ഉള്ളിലുണ്ടായ വികാരങ്ങൾ കേവലം അവർണ്ണനീയമെന്ന് മാത്രമേ പറയാനുള്ളു. അപരിഷ്കൃതരായ കാട്ടുജാതിക്കാർ പോലും ഗുണവതിയായ വിക്ടോറിയാ മഹാരാജ്ഞിയുടെ സന്താനങ്ങ

ളെ മുഖത്തോടുമുഖം കാണ്മാൻ അത്യാഗ്രഹത്തെ പ്രദൎശിപ്പിച്ചു. ലോകമാതാവായ ആ മഹാരാജ്ഞിക്കു കൊടുക്കുവാൻ അവർ പല വിശേഷ സാമാനങ്ങളും രാജകുമാരനെ ഏല്പിച്ചയച്ചു. ഒരു വൃദ്ധസ്ത്രീ ഒരു പഴയ സ്വൎണ്ണനാണയത്തെ രാജകുമാരൻ സവാരിചെയ്തു കൊണ്ടിരുന്ന വണ്ടിയിൽ ഇട്ടുകൊടുത്തു. രാജകുമാരൻ അതിനെ സന്തോഷത്തോടുകൂടി സ്വീകരിച്ചു തന്റെ വാച്ചിന്റെ തുടലിൽ കോൎത്തു. വേറൊരു സ്ത്രീ വണ്ടിയുടെ പുറകിൽകൂടി ഓടിച്ചെന്നു ഒരു വിശേഷവള വണ്ടിയിൽ എറിഞ്ഞു. അദ്ദേഹം അതെടുത്തു തന്റെ വടിക്കു പൂൺ ഇടുവിച്ചു. ഇംഗ്ലണ്ടിൽ ചെന്നുചേൎന്നശേഷം ഈ സാമാനങ്ങൾ എല്ലാം മഹാരാജ്ഞിയുടെ തിരുമുൻപാകെ കൊണ്ടുവെച്ചു വിവരമെല്ലാം പറഞ്ഞു. ആ ഭാഗ്യശാലിനിയായ സ്ത്രീരത്നം വൎത്തമാനങ്ങൾകേട്ടു വളരെ സന്തോഷിച്ചു.

രാജകുമാരന് ദേശസന്ദൎശനം ചെയ്യുന്നതു് അത്യുത്സാഹമായ വിനോദമായിരുന്നു. ഒരിക്കൽ ഫിജിദ്വീപിലെ നാട്ടുകാരോടു സംസാരിച്ചുകൊണ്ടിരുന്ന മദ്ധ്യേ അവരിൽ ഒരാൾ രാജകുമാരന് അച്ഛനമ്മമാരെ പിരിഞ്ഞു ഇത്രദൂരെ വന്നതിൽ വ്യസനമില്ലയോ എന്നു ചോദിച്ചു. ബ്രിട്ടീഷ് സാമ്രാജ്യത്തിൽ ചേൎന്ന ഒരു സ്ഥലം എത്ര ദൂരെ ആയാലും അതിനെ സന്ദൎശിക്കുന്നതു തനിക്കു വളരെ ഉത്സാഹമാണെന്നു തിരുമനസ്സുകൊണ്ടു ഉത്തരം പറഞ്ഞു. അവിടത്തെ നിഷ്കളങ്കമായ സ്വരാജ്യസ്നേഹത്തിനു ഇതിനേക്കാൾ നല്ലതായ ഉദാഹരണം മറെറാന്നാണുള്ളതു്.

---

## മൂന്നാം അദ്ധ്യായം.

### വിദേശഗമനം.

രാജകുമാരൻ സന്ദൎശിച്ച എല്ലാ രാജ്യങ്ങളെക്കുറിച്ചും അവിടത്തേയ്ക്കു താല്പൎയ്യമായിരുന്നു. എന്നാൽ ആസ്ത്രേലിയാ രാജ്യത്തെപ്പ

റിയാണ് സർവോപരിയായ സന്തോഷം ഉണ്ടായതു്. ആസ്ത്രേലിയായിലെ രമണീയമായ കാഴ്ചകളും മനോഹരങ്ങളായ നഗരങ്ങളും രാജകുമാരന്റെ മനസ്സിൽ ആഹ്ലാദം ജനിപ്പിച്ചു. അവിടുത്തെ ജനങ്ങളിൽ അധികംപേർ ഇംഗ്ലണ്ടിൽ നിന്നും കുടിയേറി പാർക്കുന്നവരാകുന്നു. അതുകൊണ്ടു ആസ്ത്രേലിയാ മുതലായ രാജ്യങ്ങളുടെ മാതൃസ്ഥാനം ഇംഗ്ലണ്ടിനുണ്ടു്.

രാജകുമാരന്മാർ പിന്നീടു ചീന, ജപ്പാൻ മുതലായ രാജ്യങ്ങളിൽ സഞ്ചരിച്ചു അവരെ സല്ക്കരിക്കാൻ അവിടവിടങ്ങളിൽ വേണ്ട ഒരുക്കങ്ങൾ ചെയ്തിരുന്നു. ജപ്പാൻകാരുടെ മര്യാദയും സൽസ്വഭാവവും ഉത്സാഹശീലവും അവർക്കു വളരെ സന്തോഷം നൽകി. രാജകുമാരന്മാരുടെ ആഗമനം കൊണ്ടു ഇംഗ്ലണ്ടിനും ജപ്പാനും തമ്മിൽ സുസ്ഥിരമായ സ്നേഹബന്ധം ഉണ്ടാവുകയും ചെയ്തു.

ജപ്പാൻരാജ്യത്തിൽനിന്നും പുറപ്പെട്ടു രാജകുമാരന്മാർ സിംഗപ്പൂർ വഴി കൊളമ്പിൽ എത്തി. ആ അവസരത്തിൽ സിലോൺ ദ്വീപുകാർ അവർക്കു നൽകിയ സൽക്കാരം അതിഗംഭീരമായിരുന്നു. നഗരങ്ങൾ നേത്രാനന്ദകരമായി അലങ്കരിക്കപ്പെട്ടിരുന്നു. രാജകുമാരന്മാർ കപ്പലിൽ നിന്നു കരയ്ക്കിറങ്ങി വണ്ടിയിൽ കയറിയ സമയം ജനങ്ങൾ കുതിരയെ അഴിച്ചുമാററി തങ്ങളുടെ ഭക്തിഭാജനമായ ശ്രീമഹാറാണിയുടെ പ്രിയപൌത്രന്മാർ കയറിയിരുന്ന ആ വണ്ടിയെ വലിച്ചു ആർപ്പുവിളികളോടുകൂടി അവരെ താമസസ്ഥലത്തു കൊണ്ടുചെന്നാക്കി. അവിടെ ഏതാനും ദിവസം താമസിച്ചതിനു ശേഷം രാജപുത്രന്മാർ ഏഡൻവഴി തിരിച്ചു ക്രസ്ത്യാനികളുടെ പുണ്യസ്ഥലമായ പാലസ്റ്റൈൻ ആദ്യം സന്ദർശിച്ചു. അനന്തരം പ്രാചീനപരിഷ്കാരത്തിന്റെ പ്രധാന ജന്മഭൂമിയായ ഗ്രീസ്സ രാജ്യത്തിൽ സഞ്ചരിച്ചശേഷം വഴിയിൽ യാതൊരു ബുദ്ധിമുട്ടുകളും കൂടാതെ രാജകുമാരന്മാർ ഇംഗ്ലണ്ടിൽ ചെന്നുചേർന്നു. അവർ സുഖമായി തിരിച്ചുവന്നപ്പോൾ രാജ്യവാസികൾ അത്യന്തം ആനന്ദിച്ചു. അവരുടെ അച്ഛനമ്മമാരുടേയും പിതാമഹിയുടേയും സന്തോഷമെത്രമാത്രമായിരുന്നു എന്നു പറയേണ്ടതില്ലല്ലോ.

കപ്പൽസഞ്ചാരത്തിലുണ്ടായ സംഭവങ്ങളും തങ്ങൾ കണ്ട രാജ്യങ്ങളിലെ വിശേഷങ്ങളും പറഞ്ഞു രാജകുമാരന്മാർ കുറേക്കാലം ബന്ധുജനങ്ങളോടു ഒരുമിച്ചു പാൎത്തു. അൽബെട്ട് രാജകുമാരൻ അതിന്റെ ശേഷം ഇംഗ്ലണ്ടിൽതന്നെ താമസിച്ചു രാജ്യകാൎയ്യങ്ങൾ ശീലിക്കുവാൻ ആരംഭിച്ചു. ജാർജ്ജ രാജകുമാരൻ യുവരാജാവിന്റെ രണ്ടാമത്തെ പുത്രനാകയാൽ അദ്ദേഹത്തിനു രാജ്യഭാരം കിട്ടുവാൻ അവകാശമുണ്ടായിരുന്നില്ല. ഈ സംഗതി നമ്മുടെ കഥാനായകന് സന്തോഷമല്ലാതെ തീരെ വ്യസനമുണ്ടാക്കിയില്ല. യുദ്ധക്കപ്പലുകളിൽ തന്നെ ജീവിതകാലം കഴിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. ഈ ആഗ്രഹത്തിനു വെയിൽസ് രാജകുമാരനും പത്നിയും പ്രതികൂലികളായിരുന്നില്ല. വിക്ടോറിയാ മഹാരാജ്ഞിയും അതിനു അനുകൂലിയായിത്തന്നെ ഭവിച്ചു.

൧൮൮൬-ൽ ജാർജ്ജരാജകുമാരൻ വീണ്ടും കപ്പൽയാത്ര ആരംഭിച്ചു. അദ്ദേഹത്തിനു അന്നു ൧൮-വയസ്സു പ്രായമായിരുന്നതേയുള്ളൂ. എങ്കിലും കപ്പൽ സൈന്യത്തിൽ ഒരു തരം ഉദ്യോഗം ലഭിക്കാനിടയായി. അദ്ദേഹത്തെ യുദ്ധക്രമങ്ങൾ പരിശീലിപ്പിക്കുവാനായി പേർസിസ്കാട്ടു എന്ന സമൎത്ഥനായ യുദ്ധവീരനെ ആണ് നിയോഗിച്ചതു്. രാജകുമാരൻ ആ വിഷയത്തിൽ അനേകം വലിയ പരീക്ഷകൾ ജയിച്ചു. മൂന്നു സംവത്സരം കൊണ്ടു അദ്ദേഹം പല രാജ്യങ്ങൾ കാണുകയും തന്റെ ഉദ്യോഗത്തിനുപയുക്തമായ അറിവു് സമ്പാദിക്കുകയും ചെയ്ത ശേഷം സ്വരാജ്യത്തിൽ ചെന്നു ചേൎന്നു.

൧൮൯൦-ാംവൎഷത്തിൽ രാജകുമാരൻ "ത്രഷ്" എന്ന ഒരു ചെറിയകപ്പലിന്റെ അധിപനായി നിയമിക്കപ്പെട്ടുകയാൽ കാലതാമസം കൂടാതെ ആ നൂതന ജോലിയിൽ പ്രവേശിച്ചു. ചില ചില്ലറ സഞ്ചാരങ്ങൾ നടത്തിയശേഷം കപ്പൽ തിരിച്ചു തുറമുഖത്തുചെന്നടുത്തു. ഉടൻ തന്നെ രാജകുമാരനു ഉദ്യോഗക്കയററവും ലഭിച്ചു. അടുത്തകൊല്ലത്തിൽ ജാർജ്ജരാജകുമാരൻ അയർലാണ്ട് രാജ്യംചെന്നു കണ്ടു. അവിടെ സകല ജനങ്ങൾക്കും സന്തോഷം വരുത്തിയശേഷം അദ്ദേഹം ഇംഗ്ലണ്ടിലേക്കുമടങ്ങി. ആയിടയ്ക്കു രാജകുമാരനു ഒരു പനിയുടെ ദീനം പിടിപെട്ടു. ദൈവകാരുണ്യത്താൽ അദ്ദേഹത്തെ

ൻെറ ആയുസ്സിന്ന തരക്കേടൊന്നും ഉണ്ടായില്ല. എന്നാൽ ൧൮൬൧-ാം വൎഷത്തിൽ ഇംഗ്ലണ്ടിലെ രാജവംശത്തിന്ന ദുസ്സഹമായ ഒരു ദുഃഖം നേരിട്ടു.

ആൽബൎട്ടുരാജകുമാരന്ന പെട്ടെന്ന ഒരു മലമ്പനിപിടിച്ചു. വൈദ്യന്മാരുടെ ചികിത്സാപാടവം കൊണ്ടു പ്രയോജനം ഒന്നും ഉണ്ടായില്ല. രോഗം നാൾക്കുനാൾ വൎദ്ധിച്ചു. അച്ഛനമ്മമാൎക്ക തീരെ സമാധാനമില്ലാതെയായി. വിക്ടോറിയാമഹാരാജ്ഞി വളരെ ക്ലേശിച്ചു. നാട്ടുകാർ ആശ്വസിക്കാൻ നിവൃത്തിയില്ലാതെ കുഴങ്ങി. എല്ലാവരേയും ദുഃഖസമുദ്രത്തിൽ ഇട്ടുകൊണ്ടു ആൽബൎട്ടു രാജകുമാരൻ പരലോകത്തെ പ്രാപിക്കുകയുംചെയ്തു. ഈ അകാലനിൎയ്യാണത്തിൻെറ സ്മരണയും അതിൽനിന്നുള്ള ദുഃഖവും ഒരുകാലത്തും മാതാപിതാക്കന്മാരെ വിട്ടുപോയില്ല. ജാൎജ്ജുരാജകുമാരനും അസാമാന്യമായ വ്യസനമുണ്ടായിരുന്നു. ജനനംമുതല്ക്ക ഒരുമിച്ചു കളിച്ചും തന്നെ അത്യന്തം സ്നേഹിച്ചുംപോന്നിരുന്ന ജ്യേഷ്ഠൻെറ വിയോഗം ക്ഷണത്തിൽ മറക്കത്തക്ക ഒരു സംഭവമായിരുന്നില്ല.

---

## നാലാം അദ്ധ്യായം.

---

### വിവാഹവും പുത്രസമ്പത്തും.

ജ്യേഷ്ഠസഹോദരൻെറ അപ്രതീക്ഷിതമായ ദേഹവിയോഗം നിമിത്തം നമ്മുടെ രാജകുമാരൻെറ സ്ഥാനത്തിന്ന ഒരു വലിയ മാററമുണ്ടായി. ഭാവികാലത്തിൽ താൻ രാജ്യത്തിന്ന് അവകാശിയാണെന്ന് അദ്ദേഹം അറിഞ്ഞു. ആ സ്ഥാനത്തെ ശരിയാകുംവണ്ണം വഹിക്കാനുള്ള ഒരുക്കങ്ങൾ തുടങ്ങുന്നതിൽ അദ്ദേഹം തീരെ താമസിച്ചില്ല. രാജ്യകാൎയ്യങ്ങളിൽ അദ്ദേഹത്തിന്ന പൂൎവ്വാധികമായ താല്പൎയ്യമുണ്ടായി. മന്ത്രിമാരുമായി കൂടുതൽ പരിചയം സമ്പാദിച്ചു. ജനങ്ങളുടെ വിശ്വാസത്തെ വൎദ്ധിപ്പിച്ചു. ജനസമുദായത്തിന്ന ഗുണങ്ങൾ വരുന്ന മാൎഗ്ഗങ്ങളെ കണ്ടുപിടിച്ചു. ആതുരന്മാൎക്ക കഴിയുന്ന സഹായങ്ങൾ ചെയ്തു. ഇങ്ങനെ രാജകുമാരൻ ജനക്ഷേമത്തിൻെറ

ധയിൽ കാണിച്ച ശ്രദ്ധ നിമിത്തം അദ്ദേഹം സകലരുടേയും സ്നേഹഭാജനമായി തീന്നു.

രാജകുമാരനു ൨൭-വയസ്സു കഴിഞ്ഞപ്പോൾ വിവാഹത്തിനുള്ള ആലോചനകൾ മുറുകി. ടെക്ക് പ്രഭുവിൻെറ പുത്രിയായ മേരി എന്ന രാജകുമാരിയേയാണ് അദ്ദേഹത്തിൻെറ വധുവായി നിശ്ചയിച്ചതു്. ടെക്ക് പ്രഭുവിന്നും ഭാൎയ്യക്കും ബ്രിട്ടീഷു് രാജവംശവുമായി ബന്ധുത്വമുണ്ടായിരുന്നു. പ്രഭുവും ഭാൎയ്യയും പലപ്പോഴും രാജധാനിയിൽ ചെന്നു താമസിച്ചിട്ടുണ്ടു്. അതുകൊണ്ടു ബാല്യത്തിലേതന്നെ മേരി രാജകുമാരിക്കു ആൽബർട്ടു രാജകുമാരനോടും ജാൎജ്ജു രാജകുമാരനോടും പരിചയം ലഭിക്കാനിടയായി. ഈ പരിചയം കാലക്രമത്തിൽ വലിയ സ്നേഹമായി തീന്നു.

മേരി രാജകുമാരി ൧൮൬൭-ാം വൎഷം മേമാസത്തിലാണു ജനിച്ചതു്. അതിനാൽ അവക്കു രാജകുമാരനിൽ നിന്നു രണ്ടു വയസ്സിനേ ഇളപ്പമുള്ളു. ഈ പെൺകിടാവിൻെറ കോമളത്വം കാണികൾക്കു അമിതമായ കൌതുഹലത്തെ എല്ലായ്പോഴും ഉണ്ടാക്കിക്കൊണ്ടിരുന്നു ശൈശവകാലത്തിൽ തന്നെ ഈ രാജകുമാരി ബുദ്ധിശക്തിയെ പലതിലും പ്രദർശിപ്പിച്ചു. വിദ്യാഭ്യാസത്തിൽ രാജകുമാരിക്കുണ്ടായിരുന്ന ശ്രദ്ധ പ്രശംസനീയമായിരുന്നു. പഠിത്തം വൎദ്ധിച്ചു വന്നതോടുകൂടി രാജകുമാരിയ്ക്കു സാധുജനത്തിൽ അനുകമ്പയും വൎദ്ധിച്ചുവന്നു. ഗൃഹജോലികൾ അന്വേഷിക്കുന്ന കാൎയ്യത്തിലും അവർ ഒട്ടും ഉദാസീനത കാണിച്ചില്ല. ഇപ്രകാരമുള്ള വനിതാഗുണങ്ങളുടെ രംഗസ്ഥാനമായ രാജകുമാരി ജനങ്ങളുടെ സ്നേഹബഹുമാനങ്ങൾക്കു പാത്രമായിത്തീന്നു. അതുകൊണ്ടു അവർ രാജകുമാരൻെറ ഭാൎയ്യയാകാൻ പോകുന്ന വിവരംകേട്ടു പുരവാസികൾ സന്തോഷിച്ചു. വളരെ നാളായി ആളുകൾ കാണ്മാനായി കാത്തിരുന്ന വിവാഹം ൧൮൯൩-ജൂലൈ മാസം ൬-ാനു- അതികോലാഹലമായി നടന്നു. നാട്ടുകാർ ആ സുദിനത്തെ യഥായോഗ്യം കൊണ്ടാടി. യുവരാജാവും ഭാൎയ്യയും തങ്ങളുടെ മകൻെറ വിവാഹം സംബന്ധിച്ചുണ്ടായ ഉത്സവഘോഷങ്ങളെ കണ്ടു സന്തുഷ്ടരായി. പൌത്രൻെറ ആഹ്ലാദം പിതാമഹിയായ വിക്ടോറിയാ മഹാരാജ്ഞിയിലും പ്രതിഫലിച്ചു.

വിവാഹം കഴിഞ്ഞു ഭാൎയ്യയും ഭൎത്താവുംകൂടി പല സ്ഥലങ്ങളിലും സഞ്ചരിച്ചു. പ്രഭുക്കന്മാരും പൌരപ്രമാണികളും അവൎക്കു വിലയേറിയ സാധനങ്ങൾ സമ്മാനിച്ചു. ജനങ്ങൾ മംഗളപത്രങ്ങൾ സമൎപ്പിച്ചു. നഗരാധിപന്മാർ അവൎക്കു വലിയ ബഹുമതികൾ ചെയ്തു. ഇങ്ങനെ രാജ്യവാസികളുടെ ആശിസ്സുകളോടുകൂടി അവർ ലണ്ടൻപട്ടണത്തിൽ മടങ്ങി വന്നു. സകലവിധമായ ഐശ്വൎയ്യത്തോടുകൂടി വസിച്ചു ആ ഭാൎയ്യാഭൎത്താക്കന്മാൎക്കു വേഗത്തിൽ പുത്രസമ്പത്തും ഉണ്ടായി. ൧൮൪൧-ാം വൎഷത്തിൽ അവൎക്കു ഒരു പുത്രൻ ജനിച്ചു. അദ്ദേഹം ഇപ്പോഴത്തെ വെയിൽസ് രാജകുമാരനായ എഡ്വേർഡ് ആകുന്നു ഇപ്പോൾ അവൎക്കു ആറു കുട്ടികൾ ഉണ്ടു. അവരിൽ അഞ്ചുപേർ ആണുങ്ങളും ഒന്നു ഒരു പെൺകുട്ടിയും ആകുന്നു. അവർ എല്ലാവരും പൂൎണ്ണസൌഖ്യത്തോടുകൂടി വളൎന്നു വരുന്നു.

൧൮൮൭-ാം വൎഷത്തിൽ വിക്ടോറിയാ മഹാരാജ്ഞി രാജ്യഭാരം കയ്യേറീട്ടു ൫൦-സംവത്സരം തികഞ്ഞു. ആ മംഗളദിവസം സാമ്രാജ്യത്തിലെ പ്രജകൾ എല്ലാവരും മഹോത്സവമായി ആഘോഷിച്ചു. ആ ആഘോഷത്തിൽ പങ്കുകൊള്ളുവാൻ യൂറോപ്പിലെ എല്ലാരാജ്യങ്ങളിൽനിന്നും രാജപ്രതിനിധികൾ ലണ്ടൻപട്ടണത്തിൽ ചെന്നു. പുരവാസികൾ സന്തോഷസമുദ്രത്തിൽ മുഴുകി. രാജ്ഞിയുടെ ദീൎഘായുസ്സിനുള്ള സ്തോത്രങ്ങൾകൊണ്ടു ദേവാലയങ്ങൾ മുഴങ്ങി. തന്റെ അമ്മയുടെ അതിഭാഗ്യം വിചാരിച്ചു എഡ്വേർഡ് യുവരാജാവു ഏററവും സന്തുഷ്ടചിത്തനായിരുന്നു. നമ്മുടെ കഥാനായകനും അത്യന്തം ആഹ്ലാദിച്ചു. അദ്ദേഹത്തിനു ഈവൎഷത്തിൽ വേറെ ഒരു സന്തോഷവുമുണ്ടായി. അതു അദ്ദേഹത്തിന്റെ ഏകപുത്രിയായ വിക്ടോറിയാ രാജകുമാരിയുടെ ജനനമായിരുന്നു.

രാജകുമാരനും ഭാൎയ്യയും കുട്ടികളെ അത്യധികം സ്നേഹിച്ചുവന്നു എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലൊ. അവരെ ശരിയായി വളൎത്തുന്നതിലും ഉചിതമായ വിധത്തിൽ വിദ്യാഭ്യാസംചെയ്യിക്കുന്നതിലും മാതാപിതാക്കന്മാൎക്കു നിഷ്കൎഷയുണ്ടായിരുന്നു. കുട്ടികൾക്കു വലിയ സുഖാനുഭോഗങ്ങൾ ഒന്നും അനുവദിച്ചിരുന്നില്ല. അവൎക്കു അഹങ്കാരം മുതലായ ദുൎഗ്ഗുണങ്ങൾ ഉണ്ടാകാതെ നല്ലവണ്ണം സൂക്ഷിച്ചു.

അളുകളോടു മയ്യാദയായി പെരുമാറാനും ശീലിപ്പിച്ചു. ഇങ്ങനെ രാജ്യകായ്യങ്ങൾ മനസ്സിലാക്കിയും കുട്ടികളെ രക്ഷിച്ചും വസിച്ചതിനിടയിൽ രാജകുമാരന്നു പിന്നെയും കപ്പൽ സഞ്ചാരം ചെയ്യേണ്ടതായിവന്നുകൂടി.

൧൯00-ാം വഷത്തിൽ ഇംഗ്ലീഷുകാർ തെക്കേ അഫ്രിക്കായിൽ ബോവർജാതിക്കാരോടു ഒരു വലിയ യുദ്ധംനടത്തി. ആ സന്ദർഭത്തിൽ ഇംഗ്ലീഷുകാക്ക് അസ്ത്രേലിയാ, ക്യാനഡാ, ഇൻഡ്യാ മുതലായ രാജ്യങ്ങളിൽനിന്നു സഹായം ലഭിച്ചു. ഈ രാജ്യങ്ങൾ എല്ലാം ഇംഗ്ലീഷുകാരുടെ വകയാണ്. എങ്കിലും രാജ്യഭരണകായ്യത്തിൽ അവർ കൂടുതലായ സ്വാതന്ത്ര്യം വേണമെന്നു കുറെക്കാലമായി പരാതി പറഞ്ഞുകൊണ്ടിരുന്നു. യുദ്ധം അവസാനിച്ചപ്പോൾ ഇംഗ്ലീഷുകാർ മേൽപ്പറയപ്പെട്ട രാജ്യവാസികൾക്കു ചില കൂടുതൽ അവകാശങ്ങൾ നൽകുവാൻ നിശ്ചയിച്ചു. വിക്ടോറിയാ മഹാരാജ്ഞിക്കു ഇതു വളരെസമ്മതമായിരുന്നു. ൧൯0൧-ൽ അസ്ത്രേലിയായിലെ ഭരണത്തിനു ഒരു പൊതുജനസഭയെ ചുമതലപ്പെടുത്തി ആ സഭയുടെ പ്രഥമയോഗത്തിൽ ഇംഗ്ലീഷുരാജവംശത്തിന്റെ പ്രതിനിധിയായി ജാൎജ്ജ്‌രാജകുമാരൻ സന്നിഹിതനാകണമെന്നു മഹാരാജ്ഞി നിശ്ചയിച്ചിരുന്നു. എന്നാൽ ആ ഏൎപ്പാടു തല്ക്കാലം നിറുത്തിവെയ്ക്കേണ്ടതായി വന്നുകൂടി.

൧൯0൧-ാം വഷം ജനുവരിമാസം പകുതിയായപ്പോൾ വിക്ടോറിയാ മഹാരാജ്ഞിക്കു ഒരു കഠിനമായ ദേഹാസ്വാസ്ഥ്യം വന്നുഭവിച്ചു. അതു അവസാനത്തെ ദിനമാണെന്നു വൈദ്യന്മാർ അഭിപ്രായപ്പെട്ടു. അശ്രിതന്മാരും ബന്ധുക്കളും എല്ലാം തലസ്ഥാനപട്ടണത്തിൽ കൂട്ടംകൂടിത്തുടങ്ങി. ദൂരദേശങ്ങളിലുള്ള ബന്ധുക്കൾ ദിനവത്തമാനം അറിയാൻ മണിക്കൂറുതോറും കമ്പിഅടിച്ചുകൊണ്ടിരുന്നു. പരിഷ്കൃതലോകത്തിന്റെ ശ്രദ്ധ മുഴുവനും ലണ്ടൻപട്ടണത്തിലേക്കു പതിക്കപ്പെട്ടു. നാൾക്കുനാൾ മഹാരാജ്ഞിയുടെ ദേഹശക്തി ക്ഷയിച്ചുവന്ന വിവരം ലോകമെങ്ങും പരന്നു. ജനുവരിമാസം ൨൨-ാംനു പുത്രമിത്രാദികളുടേയും ബന്ധുജനങ്ങളുടേയും മുമ്പിൽവെച്ചു മഹാരാജ്ഞി തിരുമനസ്സുകൊണ്ടു ഇഹലോകവാസം വെടിയുകയുംചെയ്തു. വിക്ടോറിയാ മഹാരാജ്ഞി നാടുനീങ്ങിയ വത്തമാനംകേട്ടു ലോകരാസ

കൾം ദുഃഖസമുദ്രത്തിൽ നിമഗ്നരായി. മഹാരാജ്ഞി തിരുമനസ്സു കൊണ്ടു ൬൪-സംവത്സരം രാജ്യഭാരംചെയ്തു. ആ കാലം മുഴുവനും ബ്രിട്ടീഷുകാൎക്കു മഹാഭാഗ്യമായിരുന്നു. ഭൂലോകമൊട്ടുക്കു സമാധാനം ഉറച്ചു. വാണിജ്യം പ്രബലമായിത്തീൎന്നു. ധനം വൎദ്ധിച്ചു. കലാവിദ്യകളും ശാസ്ത്രങ്ങളും അഭിവൃദ്ധിയെ പ്രാപിച്ചു. അതിനാൽ ലോകമാതാവായ ഈ മഹാരാജ്ഞിയുടെ ദേഹവിയോഗത്തിൽ അവരുടെ സന്താനങ്ങളെപ്പോലെ പ്രജകളെല്ലാപേരും ദുഃഖിച്ചു.

വിക്ടോറിയാ മഹാരാജ്ഞി അത്യന്തം ദയാശീലയും അനേകം സൽഗുണങ്ങളുടെ വിളനിലവും ആയിരുന്നതിനാൽ ആ മഹാരാജ്ഞിയെ "ഗുണവതി വിക്ടോറിയ" എന്നു ജനങ്ങൾ പുകഴ്ത്തിപ്പോരുന്നു.

---

## അഞ്ചാം അദ്ധ്യായം.

### ഭൂലോകസഞ്ചാരം.

മഹാരാജ്ഞിയുടെ മരണശേഷം അവിടത്തെ സീമന്തപുത്രനും നമ്മുടെ കഥാപുരുഷന്റെ പ്രിയപിതാവുമായ എഡ്‌വേർഡ് യുവരാജാവു ഇംഗ്ലണ്ടിലെ മഹാരാജാവായിത്തീൎന്നു. അക്കാലത്തു് ആ തിരുമേനിക്കു ൬൦ വയസ്സു പ്രായമുണ്ടായിരുന്നു. അവിടുന്നു മഹാമനസ്കനും രാജ്യഭരണവിഷയത്തിൽ അതി വിദഗ്ദ്ധനും ആയിരുന്നതിനാൽ പ്രജകൾ ഏററവും സന്തോഷിച്ചു. തന്റെ മാതാവിന്റെ കാലത്തിൽ ബ്രിട്ടീഷു സാമ്രാജ്യത്തിന്റെ ഭരണം കയ്യേററിരുന്ന വിഖ്യാതന്മാരായ മന്ത്രിസത്തമന്മാരുടെ ഭരണനൈപുണ്യത്തെ കണ്ടറിഞ്ഞിരുന്നതുകൊണ്ടു അദ്ദേഹത്തിനു ഒരുത്തമ രാജാവിന്നു വേണ്ടതായ സകല ഗുണങ്ങളും തികഞ്ഞിരുന്നു. പ്രജകളുടെ പൊതുയോഗമായ പാർലിമെൻറു മഹാസഭയിൽ ആദ്യമായി എഴുന്നള്ളിയപ്പോൾ തന്റെ പ്രജകൾക്കു ഇഷ്ടമുള്ളതേ താൻ പ്രവൎത്തിക്കയുള്ളു എന്നും അവരുടെ ക്ഷേമമാണു തന്റെ ക്ഷേമമെന്നും എല്ലാകാൎയ്യങ്ങളിലും പുണ്യവതിയായ തന്റെ മാതാവിനെ അനുകരിക്കുന്നതാണെന്നും അവിടുന്നു

പ്രസ്താവിച്ചു ജനങ്ങളെ ആഹ്ളാദത്തിൽ ലയിപ്പിച്ചു. രാജ്യത്തിനും പ്രജകൾക്കും ഐശ്വൎയ്യം മേൽക്കുമേൽ വൎദ്ധിക്കുന്നതിനായി എഡ്‌വെർഡ് മഹാരാജാവു വളരെ പ്രയത്നിച്ചിട്ടുണ്ട്.

ബോവർ യുദ്ധത്തിൽ മാതൃരാജ്യത്തെ യഥാക്രമം സഹായിച്ച ക്യാനഡാ, ഔസ്ത്രേലിയാ, ന്യൂസീലൻറുമുതലായ രാജ്യങ്ങളിൽ ഇംഗ്ലീഷു രാജകുടുംബത്തിൻെറ പ്രതിനിധിയായി സഞ്ചരിച്ചു ആ രാജ്യവാസികൾക്കു നന്ദിപറയുന്നതിനായി ജാൎജ്ജ രാജകുമാരനെ നാടുനീങ്ങിപ്പോയ വിക്ടോറിയാ മഹാരാജ്ഞി തിരുമനസ്സുകൊണ്ടു ചുമതലപ്പെടുത്തിയിരുന്നുവെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. മുൻ പ്രസ്താവിച്ചപോലെ ഔസ്ത്രേലിയാക്കാരുടെ അപേക്ഷപ്രകാരം അവിടെ "ഔസ്ത്രേലിയാ പ്രജാധിപത്യം" എന്ന നാമധേയത്തോടുകൂടി ഒരു പുതിയ ഭരണസമ്പ്രദായം ഏൎപ്പെടുത്തണമെന്നു ബ്രിട്ടീഷുഗവൎമ്മെൻറു നിശ്ചയിച്ചിരുന്നു. ഈ നൂതന ഏൎപ്പാടനുസരിച്ചു ആദ്യത്തെ മഹാജനയോഗത്തിൽ ആദ്ധ്യക്ഷം വഹിക്കുന്നതു ജാൎജ്ജ രാജകുമാരൻതന്നെ വേണമെന്നാണു വിക്ടോറിയാ മഹാരാജ്ഞി തീൎച്ചപ്പെടുത്തിയിരുന്നതു. പ്രജാക്ഷേമകാംക്ഷിയായ എഡ്‌വെർഡ് ചക്രവൎത്തി അവൎകൾ, മഹാരാജ്ഞി നാടുനീങ്ങിയിരുന്ന അവസരമാണെങ്കിലും അവിടത്തെ തീൎച്ചയ്ക്കു യാതൊരു ഭേദവും വരാൻപാടില്ലെന്നു തീരുമാനിച്ചു. ചക്രവൎത്തിതിരുമനസ്സിലെ കല്പനപ്രകാരം ജാൎജ്ജ രാജകുമാരൻ തൻെറ പ്രിയപത്നിയോടൊന്നിച്ചു ൧൯൦൧ മാൎച്ച്മാസത്തിൽ ഇംഗ്ലണ്ടിൽനിന്നു കപ്പൽ കയറി യാത്രപുറപ്പെട്ടു. യാത്രയ്ക്കൊരുങ്ങിയപ്പോൾ രാജകുമാരൻെറ കൊട്ടാരത്തിൽ വെച്ചു ഒരു ചെറിയ സംഭവം നടന്നതു ഇവിടെ പ്രസ്താവയോഗ്യമാണ്.

രാജകുമാരൻെറ കുട്ടികൾ അദ്ദേഹത്തിൻേറയും മാതാവിൻേറയും വാത്സല്യഭാജനങ്ങളായിരുന്നു എന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. കുട്ടികളെവിട്ടു ദൂരയാത്രചെയ്യുന്നതു അവൎക്കു സങ്കടമായിത്തോന്നി. മാതാപിതാക്കന്മാർ മനസ്താപിക്കുന്നതു കണ്ടു ഏഴുവയസ്സു പ്രായമുള്ള അവരുടെ മൂത്തപുത്രനായ എഡ്‌വേർഡ് രാജകുമാരൻ ഓടിച്ചെന്നു അച്ഛനമ്മമാരെ ആശ്ലേഷിച്ചുകൊണ്ടു "കുഞ്ഞുങ്ങളെ എല്ലാപേരെയും

ഞാൻ നല്ലവണ്ണം സൂക്ഷിച്ചുകൊള്ളാം. അച്ഛനും അമ്മയും സന്തോഷമായി പോയ്ക്കൊൾവിൻ" എന്നുപറഞ്ഞു് അവരെ ആശ്വസിപ്പിച്ചു. പുത്രൻെറ ഈ വാക്കുകൾ കേട്ടപ്പോൾ അച്ഛനമ്മമാക്ക് അതിരററ സന്തോഷമുണ്ടായി. തൻെറ മാതാപിതാക്കന്മാർ പോകുന്നതു രാജ്യത്തിൻെറ ഗുണത്തിനാണെന്നും അവരെ ആ പ്രവൃത്തിയിൽ ഉത്സാഹിപ്പിക്കേണ്ടതു തൻെറ കത്തവ്യകമ്മമാണെന്നും ജനങ്ങളുടെ കാര്യ്യമാണു പ്രധാനമായിട്ടുള്ളതെന്നും ബാലനായ എഡ്വേർഡ്രാജകുമാരൻ ധരിച്ചിരുന്നു. ഈ ചെറിയ സംഭവത്തിൽ ജാർജ്ജ രാജകുമാരൻ തൻെറ സന്താനങ്ങളെ വളത്തുന്നതിൽ എത്രമാത്രം ശ്രദ്ധകാണിച്ചിട്ടുണ്ടെന്നും സ്വരാജ്യസ്നേഹം ജനാനുകമ്പ മുതലായ ഉൽകൃഷ്ടഗുണങ്ങൾ അവരുടെ മനസ്സിൽ എത്രവളരെ അംകുരിച്ചുവന്നുവെന്നും നമുക്ക എറെക്കുറെ മനസ്സിലാക്കാവുന്നതാണ്.

ജാർജ്ജ്രാജകുമാരനു 'യാക്കിലെപ്രഭു' എന്ന ഒരുസ്ഥാനംകൂടി ഉണ്ടായിരുന്നു. ജനങ്ങൾ അദ്ദേഹത്തെ ആ പേർ പറഞ്ഞാണു വിളിച്ചുവന്നതു്. മേരി രാജകുമാരിയെ 'യാക്കിലെപ്രഭ്വി' എന്നും വിളിച്ചു വന്നിരുന്നു. എന്നാൽ എഡ്വേർഡ്ചക്രവത്തി ഇംഗ്ലണ്ടിലെ മഹാരാജാവായപ്പോൾ ജാർജ്ജ് രാജകുമാരനു യാക്കിലെ പ്രഭുവെന്നസ്ഥാനം മാറി 'വെയിത്സിലെ രാജകുമാരൻ' എന്ന ഉൽകൃഷ്ടസ്ഥാനം സിദ്ധിച്ചു. വളരെ സംവത്സരങ്ങളായിട്ടു ഇംഗ്ലണ്ടിൽ അപ്പോഴപ്പോൾ നാടുവാഴുന്ന മഹാരാജാക്കന്മാരുടേയോ മഹാറാണിമാരുടേയൊ മൂത്തപുത്രനു "വെയിൽസിലെ രാജകുമാരൻ" എന്ന പ്രശസ്തനാമം കല്പിച്ചുപോരുന്നു. തൻെറ പിതാവിൻെറ അടുത്തകിരീടാവകാശി ആയിരുന്നതിനാലാണ് ജാർജ്ജ് രാജകുമാരന്ന് ഈ പദവി ലഭിച്ചതു്. വെയിൽസ്‌രാജകുമാരനേയും രാജകുമാരിയേയും യാത്ര അയക്കുന്നതിനായി എഡ്വേർഡ് ചക്രവത്തി തിരുമനസ്സുകൊണ്ടു അവർ കയറിയിരുന്ന കപ്പലിൽ എഴുന്നള്ളി. അവിടെ കൂടിയ ഒരു യോഗത്തിൽവെച്ചു അവക്ക മംഗളാശംസചെയ്യുന്ന കൂട്ടത്തിൽ പല മഹാന്മാരും രാജകുമാരൻെറ സ്വഭാവഗുണങ്ങളെപ്പററി വണ്ണിച്ചു. ആവശ്യം നേരിട്ടപ്പോൾ ബ്രിട്ടിഷ്കാക്ക വേണ്ടസഹായംനൽകിയ ആസ്ത്രേലിയാ, ക്യാനഡാ, ന്യൂസീലണ്ടു മുതലായ രാജ്യ

ങ്ങളിൽ സഞ്ചരിച്ച് അവിടെയുള്ള ജനങ്ങളോടു ബ്രിട്ടീഷ് ഗവമ്മെൻറിൻേറയും ചക്രവത്തി തിരുമനസ്സിലേയും നന്ദിയെ പ്രകാശിപ്പിക്കുന്നതിന്നായിട്ടു തൻെറ പ്രിയപുത്രനെ അയക്കുന്നുവെന്നും ആ കൃത്യം നിവ്വഹിക്കുന്നതിനു രാജകുമാരൻ സവ്വഥാ യോഗ്യനാണെന്നും രാജകുമാരൻെറ സന്ദർശനംകൊണ്ടു ഇംഗ്ലണ്ടുരാജ്യവും മററുരാജ്യങ്ങളും തമ്മിലുള്ള സ്നേഹം വളരെ വദ്ധിക്കുമെന്നും എഡ്വേർഡ് ചക്രവത്തി പ്രസ്താവിച്ചു. രാജകുമാരൻെറ സൌശീല്യാദി ഗുണങ്ങൾ അദ്ദേഹത്തിൻെറ അച്ഛനേയും സന്തോഷിപ്പിച്ചിരുന്നുവെന്നു ഇതിൽനിന്നു നല്ലവണ്ണം വെളിവാകുന്നുണ്ടല്ലോ.

---

## ആറാം അദ്ധ്യായം.

### ഭൂലോകസഞ്ചാരം (൨)

ബന്ധുമിത്രാദികളുടേയും നാട്ടുകാരുടേയും സ്നേഹബഹുമാനങ്ങളോടുകൂടി വെയിൽസ് രാജകുമാരനും മേരിരാജകുമാരിയും ഇംഗ്ലണ്ടിൽ നിന്നും തിരിച്ചു ജിബ്രാൾട്ടർ, മാൾട്ടാ മുതലായ പ്രസിദ്ധസ്ഥലങ്ങൾ സന്ദർശിച്ചതിൻെറശേഷം ഏഡൻ (അദൻ) നഗരത്തിൽ എത്തി. അവിടെ ജനങ്ങൾ അവരെ അത്യന്തംഭക്തിയോടുകൂടി സ്വീകരിച്ചു വേണ്ട ഉപചാരങ്ങൾ ചെയ്തു. ഏഡൻപട്ടണം ചുററിക്കണ്ടിട്ടു അവർ അവിടെ നിന്നു പുറപ്പെട്ടു സിലോൺദ്വീപിൻെറ തലസ്ഥാനമായ കൊളമ്പിൽ എത്തി. യുവരാജാവിനേയും മഹിഷിയേയും കണ്ടപ്പോൾ അവിടത്തെ ജനങ്ങൾ പ്രദശിപ്പിച്ച ഉത്സാഹത്തിനു അതിരില്ലായിരുന്നു. രാജകുമാരൻ തൻെറ പത്തൊൻപതാമത്തെ വയസ്സിലാണെല്ലോ ഈ പട്ടണം ആദ്യം സന്ദർശിച്ചതു്. അതിലും അധികംസന്തോഷം തനിക്കിപ്പോൾ ഉണ്ടെന്നും സിലോൺ ദ്വീപുകാരുടെ രാജഭക്തിയെപ്പററി അഭിനന്ദിക്കുന്നുവെന്നും അവരുടെ നന്മയ്ക്കായ് കഴിയുന്നിടത്തോളം പ്രയത്നിക്കുന്നതാണെന്നും അദ്ദേഹം ആ നഗരത്തിലുള്ള ജനങ്ങളെ അറിയിപ്പിച്ചു. യുവരാജാവിൻെറ ഈ വാക്കുകൾ കേട്ടു

പ്പോൾ അവർ ആനന്ദഭരിതരായിതീൎന്നു. ആദ്യമായി ഏഷ്യാഖണ്ഡത്തിൽ പ്രവേശിച്ച മേരി രാജകുമാരിയ്ക്കു രാജ്യങ്ങളുടെ രമണീയപ്രകൃതിവൈചിത്ര്യവും ജനങ്ങളുടെ അത്യധികമായ വിനയസ്വഭാവവും കണ്ടു ഏററവും ആശ്ചൎയ്യം ഉണ്ടായി.

സിലോൺ ദ്വീപിൽ നിന്നും പുറപ്പെട്ടു അവർ സിംഗപ്പൂരിലേക്കുപോയി. അവിടങ്ങളിൽ സഞ്ചരിച്ചു ബ്രിട്ടീഷു ഭരണം മൂലം രാജ്യത്തിനു ഉണ്ടായിട്ടുള്ള അസാമാന്യമായ സമാധാനത്തെയും അഭിവൃദ്ധിയേയും തൃക്കൺപാൎത്തു നല്ലവണ്ണംമനസ്സിലാക്കി. സിംഗപ്പൂരിൽ നിന്നു കപ്പൽ കയറി കുറേനാൾ യാത്രചെയ്തതിൽ പിന്നെ അസ്ത്രേലിയായിലെ ഒരു പ്രധാന നഗരമായ മെൽബോൺ പട്ടണത്തിൽ എത്തി പൌരന്മാർ വളരെ ആഹ്ലാദത്തോടുകൂടി അവരെ എതിരേററു രാജകുമാരൻ അവിടെ എത്തിയതു അസ്ത്രേലിയായിലെ ഒന്നാമത്തെ ജനപ്രതിനിധിസഭ സ്ഥാപിക്കുന്നതിനു സ്വല്പം ദിവസം മുമ്പായിരുന്നു. വിക്ടോറിയാ മഹാരാജ്ഞിയുടെ ദേഹവിയോഗം കൊണ്ടു നാടു മുഴുവൻ ദുഃഖത്തിൽ മുഴുകിയിരുന്ന ആ സമയത്തുപോലും തങ്ങളുടെ ഹിതത്തെ പ്രവൎത്തിക്കാനായി അവിടെ ചെന്ന യുവരാജാവിനെ കണ്ടു ജനങ്ങൾ സന്തോഷാശ്രുക്കൾ പൊഴിച്ചു. ജനപ്രതിനിധി സഭ സ്ഥാപിക്കുമ്പോൾ അദ്ധ്യക്ഷം വഹിക്കാനായി നിയോഗിക്കപ്പെട്ടിരുന്ന യുവരാജാവു് ക്ലിപ്തദിവസം അസ്ത്രേലിയാക്കാരുടെയും മററു രാജ്യങ്ങളിൽ നിന്നും വന്നിട്ടുണ്ടായിരുന്ന പ്രഭുക്കന്മാരുടേയും മദ്ധ്യത്തിൽ വെച്ചു അവരുടെ ഹസ്തതാഡനാദികളോടുകൂടി ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ നാഥനായ പിതാവിന്റെ പ്രതിനിധിയായി രാജകീയവിളംബരത്തെ പ്രഖ്യാപനംചെയ്തു. ആ അവസരത്തിൽ അദ്ദേഹം അസ്ത്രേലിയാക്കാർ ബോവർയുദ്ധത്തിൽ ചെയ്ത സഹായത്തിനായി നന്ദിപറഞ്ഞും അവരെ വളരെ അനുമോദിച്ചും പ്രസംഗിച്ചു. ഈ പ്രസംഗം ഇംഗ്ലണ്ടും അസ്ത്രേലിയായും തമ്മിലുള്ള സ്നേഹത്തെ വൎദ്ധിപ്പിക്കുന്നതിനു ഇടയാക്കി,

അസ്ത്രേലിയായിൽ നിന്നു യുവരാജാവു അമേരിക്കായിലേക്കു പുറപ്പെട്ടു. വഴിമദ്ധ്യേ തെക്കേ അഫ്രിക്കായിലുള്ള ചില സ്ഥലങ്ങളേ

യും സന്ദൎശിച്ചു. അവിടെവെച്ചു ബോവർ യുദ്ധത്തിൽ ശത്രുക്കളെ തോല്പിച്ചു കീൎത്തിസമ്പാദിച്ച പ്രസിദ്ധ സേനാനായകനായ കിച്ച നർ പ്രഭുവും അദ്ദേഹത്തിന്റെ പരിവാരങ്ങളും മററു പല ഉദ്യോഗ സ്ഥന്മാരും അദ്ദേഹത്തെ ചെന്നുകണ്ടു. അവർ യുദ്ധത്തിൽ കാണിച്ച മനോധൈൎയ്യത്തേയും രാജഭക്തിയേയും മററും പററി പ്രശംസിച്ച് അദ്ദേഹം അവൎക്ക മംഗളം പ്രാൎത്ഥിച്ചു. അവിടെ നിന്നു അദ്ദേഹം പിന്നീടു ക്യാനഡായിലേക്കു യാത്രചെയ്തു. ക്യാനഡാ വടക്കേ അമേരിക്കയിൽ ഇംഗ്ലീഷുകാരുടെ വകയായ ഒരു വലിയ രാജ്യമാകുന്നു. അവിടെയുള്ള ജനങ്ങൾ ഭൂരിപക്ഷവും ഇംഗ്ലണ്ടിൽ നിന്നു കുടിയേറി പാൎത്തുവരുന്നവരാണ്. ഇംഗ്ലീഷുകാരുടെ പ്രതിനിധിയായി അവിടെ രാജ്യം ഭരിക്കുന്ന പ്രധാന ഉദ്യോഗസ്ഥന്റെ പേർ "ഗവൎണ്ണർജനറൽ" എന്നാകുന്നു. ഈ ഭരണാധികാരിയെ ഇംഗ്ലണ്ടിൽ നിന്നുമാണ് നിയമിച്ചിരിക്കുന്നതു്. യുവരാജാവും മഹിഷിയും ക്യാനഡായിൽ ഗവൎണ്ണർജനറലിന്റെ അതിഥിയായി താമസിച്ചു ദിക്കെല്ലാം സഞ്ചരിച്ചു കണ്ടു. പ്രധാനനഗരങ്ങളിലെ നിവാസികൾ അദ്ദേഹത്തിനു മംഗളപത്രങ്ങൾ സമൎപ്പിച്ചു. അവയ്ക്കു മറുപടിയായി അദ്ദേഹം അവൎക്ക ഇംഗ്ലീഷു ഗവമ്മേൎണ്ടിന്റെ വന്ദനങ്ങൾ പറകയും ഇംഗ്ലണ്ടുമായുള്ള അവരുടെ സ്നേഹബന്ധം മേൽക്കുമേൽ ഉറപ്പായിത്തീരുമെന്നു പ്രസ്താവിക്കയും ചെയ്തു. യുവരാജാവിന്റെ വിനോദത്തിനായി മത്സരപന്തുകളി, കുതിരപ്പന്തയം, വള്ളംകളികൾ മുതലായ വിനോദകാഴ്ചകൾ പട്ടണംതോറും നാട്ടുകാർ ഒരുക്കിയിരുന്നു. ഇവയെല്ലാം കണ്ടു ആനന്ദിച്ചു ദമ്പതികൾ ക്യാനഡായിൽ കുറെ ദിവസങ്ങൾ കഴിച്ചു കൂട്ടി. ഭൂലോകത്തിലെ പ്രധാനകാഴ്ചകളിൽ ഒന്നായ നയാഗ്രാ എന്ന സ്ഥലത്തെ വിശേഷമായ വെള്ളച്ചാട്ടത്തേയും അവർ ചെന്നു കണ്ടു. അമേരിക്കാക്കാരുടെ അപരിമിതമായ സന്തോഷത്തിനു പാത്രീഭവിച്ചു അവർ അവിടെ നിന്നു അക്റ്റോബർമാസത്തിൽ തിരിച്ചു സൌഖ്യമായി ഡിസംബർ മാസാരംഭത്തിൽ ഇംഗ്ലണ്ടിൽ ചെന്നു ചേൎന്നു.

യുവരാജാവിനേയും പത്നിയേയും ജനങ്ങൾ മുറപോലെ ആദരിച്ചു ലണ്ടൻ മഹാനഗരത്തിലേക്കു കൊണ്ടുപോയി. അപ്പോൾമായി മാതാ

പിതാക്കന്മാരെ കണ്ടു താൻ സഞ്ചരിച്ച രാജ്യനിവാസികളുടെ ക്ഷേമാഭിവൃദ്ധികളെ പററി യുവരാജാവു സവിസ്തരം അവരെ അറിയിച്ചു. ഇംഗ്ലണ്ടും ഇംഗ്ലീഷുകാർ കുടിയേറിപ്പാൎത്തുവരുന്ന മററു രാജ്യങ്ങളും തമ്മിലുള്ള സ്നേഹപൂൎവ്വമായ ഇരിപ്പിനെ കണ്ടു എഡ്‌വേർഡ് മഹാരാജാവും മന്ത്രിമാരും സന്തുഷ്ടരായിഭവിച്ചു. ലണ്ടൻ പട്ടണത്തിലെ പൌരന്മാർ യുവരാജാവിനേയും മേരി രാജകുമാരിയേയും യോഗങ്ങൾ കൂടി അനുമോദിച്ചു. പൌരപ്രധാനിയായ ലാർഡ്‌മേയർ അവൎക്ക് അതി കേമമായ ഒരു വിരുന്നുസൽക്കാരം നൽകി. അതിൽ രാജകുമാരന്മാർ, മന്ത്രിമാർ, പ്രഭുക്കന്മാർ എന്നു വേണ്ട സകല പൌരശ്രേഷ്ഠന്മാരും ഹാജരുണ്ടായിരുന്നു. ആ അവസരത്തിൽ യുവരാജാവു് ജനങ്ങളേയും അവരുടെ സ്വഭാവഗുണങ്ങളേയും പററി സാരഗൎഭമായ ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗത്തിൽ ക്യാനഡാ, ആസ്ത്രേലിയാമുതലായ രാജ്യങ്ങൾക്കു ഇംഗ്ലണ്ടിന്റെ നേൎക്കുള്ള സ്നേഹത്തേയും ഇംഗ്ലീഷ് ഗവർമ്മേണ്ടു് അവരോടു പ്രദൎശിപ്പിക്കേണ്ട നയത്തേയും കുറിച്ചു പല പ്രധാന സംഗതികളും പ്രസ്താവിച്ചിരുന്നു. ഈ പ്രസംഗത്തിൽ നിന്നു വെളിവായ യുവരാജാവിന്റെ ബുദ്ധിശക്തിയേയും പ്രജാസ്നേഹത്തേയുംപററി നാട്ടുകാർ പ്രശംസിച്ചു.

യുവരാജാവു് ഈ യാത്രയിൽ നാല്പത്തിരണ്ടായിരം മയിൽസ് ദൂരം സഞ്ചരിച്ചു. അതിൽ മുപ്പത്തിമൂവായിരവും കടൽവഴിയായിരുന്നു. ജാൎജ്ജ് ചക്രവൎത്തി തിരുമനസ്സിലെപ്പോലെ ഭൂലോകസഞ്ചാരം ചെയ്തിട്ടുള്ള ഒരു മഹാരാജാവു് വേറെ എവിടെ എങ്കിലും ഉണ്ടോ എന്നു് സംശയമാണു്. അദ്ദേഹത്തിന്റെ യാത്രകൾ അദ്ദേഹത്തെ മഹാമനസ്കനും ധീരനും അത്യന്തം നീതിജ്ഞനും ആക്കിത്തീൎത്തിട്ടുണ്ടു്. യുവരാജാവും രാജകുമാരിയും സഞ്ചരിച്ച ദിക്കുകളിലെല്ലാം ബ്രിട്ടീഷ് രാജചിഹ്നങ്ങളടങ്ങിയ കൊടിക്കൂറകൾ പാറുന്നുകൊണ്ടിരുന്നു. ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ വിസ്തീൎണ്ണത എത്രത്തോളമുണ്ടെന്നു ഇതിൽ നിന്നു ഏകദേശം ഊഹിക്കാമല്ലോ.

# ഏഴാം അദ്ധ്യായം.

---

## ഇൻഡ്യാ സന്ദർശനം.

നമ്മുടെ ഇൻഡ്യാമഹാരാജ്യത്തിൻെറ ഭരണകർത്താക്കന്മാർ ഇംഗ്ലീഷുകാരാണല്ലൊ. അവരുടെ ആഗമനത്തിനുമുമ്പു രാജ്യത്തിൽ എല്ലായിടത്തും കലഹങ്ങൾ വദ്ധിച്ചുകൊണ്ടിരുന്നു. രാജ്യം മുഴുവനും മഹാന്മാരായ അവക്കു അധീനമായതിൻെറ ശേഷമാണു് ഇൻഡ്യാക്കാരായ നമുക്കു സമാധാനവും രക്ഷയും കിട്ടിത്തുടങ്ങിയതു്. ബ്രിട്ടീഷുഭരണംകൊണ്ടു നമുക്കു സുസ്ഥിരമായ നന്മയ്ക്കു ഇടവന്നിട്ടുണ്ടു്. ഇൻഡ്യാമഹാരാജ്യമൊട്ടുക്കു ഇപ്പോൾ കാണുന്ന സകല പരിഷ്കാരങ്ങളും അവർ മൂലം ഉണ്ടായിട്ടുള്ളവയാണു്.

ഏകദേശം അൻപത്തിഏഴു കൊല്ലങ്ങൾക്കു മുമ്പു വരെ ഇൻഡ്യാമഹാരാജ്യത്തെ സംബന്ധിച്ചുള്ള സകലകാര്യങ്ങളും അന്വേഷിച്ചുപോന്നതു "ഈസ്റ്റ് ഇൻഡ്യാക്കമ്പനി" എന്നു പേരോടു കൂടിയ ഒരു ഇംഗ്ലീഷു കച്ചവടസംഘമായിരുന്നു. എന്നാൽ ൧൮൫൮-ാം വർഷം ഇംഗ്ലണ്ടിലെ വിക്ടോറിയാമഹാറാണി അവർകൾ നേരിട്ടു ഇൻഡ്യാരാജ്യഭരണം കയ്യേററു. അപ്പോൾ അതിരുമനസ്സുകൊണ്ടു ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ആ വിളംബരത്തിൽ ഇൻഡ്യാക്കാരായ പ്രജകളുടെ ക്ഷേമം എപ്പോഴും തൻെറ മനസ്സിൽ ഇരിക്കുമെന്നും അവരുടെ ശ്രേയോഭ്യുദയത്തിനായി സർവ്വദാ താൻ യത്നിക്കുന്നതാണെന്നും അവിടുന്നു പ്രത്യേകിച്ചു കല്പിച്ചിട്ടുണ്ടു്. ജനഹിതശംസിയായ ആ വിളംബരം ഇൻഡ്യാക്കാരായ സകല ജനങ്ങളെയും ആനന്ദതുന്ദിലരാക്കി. വിക്ടോറിയാമഹാരാജ്ഞിയുടെ ഭരണംകൊണ്ടു ഇൻഡ്യാമഹാരാജ്യത്തിനു അഭൂതപൂർവമായ ശ്രേയസ്സു ലഭിച്ചിട്ടുണ്ടെന്നുള്ളതു നിരാക്ഷേപമാണു്. ഇൻഡ്യാക്കാരുടെ നേക്കു പ്രത്യേക വാത്സല്യമുണ്ടായിരുന്ന ആ മഹാരാജ്ഞി ഇൻഡ്യാനിവാസികളെ സന്ദർശിക്കുന്നതിനായി തൻെറ പ്രിയപുത്രനായ എഡ്വേർഡ് രാജകുമാരനെ അയച്ചിരുന്നു. അവിടുന്നു ൧൮൭൬-ൽ ഇൻഡ്യാമഹാരാജ്യം മുഴുവനും സഞ്ചരിച്ചു് ഇൻഡ്യാക്കാരുടെ മേൽ മഹാരാജ്ഞിക്കുള്ള കരുണാതിരേകത്തെ വെളിപ്പെടുത്തി.

ഇൻഡ്യാമഹാരാജ്യത്തു ബ്രിട്ടീഷുകോയ്മയുടെ അധീനത്തിലുള്ള ദേശങ്ങൾ കൂടാതെ അനേകം നാട്ടുരാജ്യങ്ങൾ ഉണ്ട്. ഈ നാട്ടുരാജ്യങ്ങൾ ഭരിക്കുന്നതു് സ്വദേശരാജാക്കന്മാരാണ്. ഇൻഡ്യാമഹാരാജ്യത്തെയും അതിലുൾപ്പെട്ട നാട്ടുരാജ്യങ്ങളേയും സംരക്ഷിച്ചുപോരുന്നതു് ബ്രിട്ടീഷ് ഗവർമ്മേണ്ടിൽനിന്നാകുന്നു. അതുകൊണ്ടു മഹാജനങ്ങളുടെ പ്രാൎത്ഥനയ്ക്കനുകൂലമായി മഹാരാജ്ഞി തിരുമനസ്സുകൊണ്ട് "ഇൻഡ്യാചക്രവൎത്തിനി" എന്ന സ്ഥാനം സ്വീകരിച്ചു. വിക്ടോറിയാ ചക്രവൎത്തിനിയുടെ മരണാനന്തരം എഡ്വേർഡ്മഹാരാജാവു തിരുമനസ്സുകൊണ്ട് ഇൻഡ്യാചക്രവൎത്തിയായിത്തീൎന്നു. രാജ്യമൊട്ടുക്കു ചുററിസ്സഞ്ചരിച്ചു് ഇൻഡ്യാക്കാരോടു നല്ലവണ്ണം പരിചയപ്പെട്ടിരുന്ന ആ ചക്രവൎത്തി തന്റെ പുത്രനും തന്നെപ്പോലെ ഇൻഡ്യയിൽ സഞ്ചരിച്ചു രാജ്യത്തിന്റെ സ്ഥിതിഭേദങ്ങൾ മനസ്സിലാക്കേണ്ടതു് ആവശ്യമാണെന്നു നിശ്ചയിച്ചു. എഡ്വേർഡ് ചക്രവൎത്തിക്ക് ഇൻഡ്യാക്കാരോടുള്ള സ്നേഹം അത്ര ഗാഢമായിരുന്നു.

ദേശസഞ്ചാരം കഴിഞ്ഞു മടങ്ങിവന്ന യുവരാജാവു് രണ്ടുമൂന്നു സംവത്സരക്കാലം ഇംഗ്ലണ്ടിൽതന്നെ താമസിച്ചു. കിരീടാവകാശിയായ യുവരാജാവു് നിൎവ്വഹിക്കേണ്ടതായ അനേകം ഭാരമേറിയ കൃത്യങ്ങൾ അവിടെ ഉണ്ട്. ആ കൃത്യങ്ങളിൽ ഏൎപ്പെട്ടും രാജ്യകാൎയ്യങ്ങൾ നല്ലതിന്മണ്ണം കണ്ടറിഞ്ഞും അദ്ദേഹം ജനങ്ങളുടെ നന്മയ്ക്കായി കാലയാപനം ചെയ്തു. ദൂരയാത്രചെയ്തു രാജ്യങ്ങൾ സന്ദർശിക്കുന്നതിൽ യുവരാജാവിന്നു വളരെ താല്പൎയ്യം ഉണ്ടായിരുന്നു എന്നു പറഞ്ഞിട്ടുണ്ടല്ലൊ. കുട്ടിക്കാലംമുതൽ ആരംഭിച്ച സഞ്ചാരങ്ങളിൽ ഇതുവരെയും ബ്രിട്ടീഷുകാർ ഏററവും പ്രധാനമായി ഗണിച്ചിരിക്കുന്ന ഇൻഡ്യാമഹാരാജ്യം സന്ദർശിക്കുന്നതിന്നു അദ്ദേഹത്തിന്നു ഇടവന്നില്ല. പ്രാചീനപരിഷ്കാരത്തിന്റെ ഉൽപത്തിസ്ഥാനവും പുരാതനകാലം മുതല്ക്കേ സംസ്കൃതമായ വിധത്തിൽ വൎത്തിച്ചുപോരുന്ന ഹിന്ദുക്കളുടെ നിവാസഭൂമിയുമായ ഇൻഡ്യാമഹാരാജ്യത്തെ കാണുന്നതിന്നു രാജകുമാരന്നു അത്യമേതന്നെ അഭിലാഷമുണ്ടായിരുന്നു. തന്റെ പുത്രൻ ഇൻഡ്യയിൽ പോയിവരണമെന്ന് ചക്രവൎത്തി തിരുമനസ്സുകൊണ്ടു ചെയ്ത നിശ്ചയം യുവരാജാവിന്നു വളരെ ഉത്സാഹപ്രദമായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ.

യാത്രയ്ക്കുവേണ്ട ഒരുക്കങ്ങൾ ചെയ്തുകഴിഞ്ഞതിന്റെ ശേഷം യുവരാജാവും മേരിരാജകുമാരിയും ൧൯൦൫-ൽ "റിനൌൺ" എന്ന കപ്പലിൽ കയറി പുറപ്പെട്ടു. അവർ ബാംബേ തുറമുഖത്തു എത്തിയതു ചക്രവർത്തിതിരുമനസ്സിലെ ജന്മനക്ഷത്രദിവസമായിരുന്നതിനാൽ ജനങ്ങൾക്ക് അത്യധികമായ സന്തോഷമുണ്ടായി. ഇൻഡ്യാവൈസറായി ആയിരുന്ന കഴ്സൺപ്രഭുവും ബാംബേ ഗവർണരുംകൂടി യുവരാജാവിനേയും രാജകുമാരിയേയും യഥാവിധി എതിരേററു നഗരത്തിൽ പ്രവേശിപ്പിച്ചു. അവക്ക് സ്വാഗതം പറയുന്നതിനായി പ്രത്യേകം നിർമ്മിച്ചിരുന്ന മണ്ഡപത്തിൽവച്ച് ബാംബേ നഗരവാസികൾ തങ്ങളുടെ രാജഭക്തിയേയും യുവരാജാവിന്റെ വരവുമൂലം ഇൻഡ്യാക്കാക്കു സിദ്ധിച്ച സൌഭാഗ്യത്തേയും വിവരിച്ച് ഒരു മംഗളപത്രം സമപ്പിച്ചു. ആ പട്ടണത്തിലെ സ്ത്രീജനങ്ങൾ മേരിരാജകുമാരിക്കും ഒരു മംഗളപത്രം സമപ്പിച്ചു. യുവരാജാവു് പട്ടണപ്രദക്ഷിണം ചെയ്ത വീഥികൾതോറും ജനങ്ങൾ നിരന്നുനിന്നു ആപ്പുവിളിക്കയും വാദ്യാനത്തിൽ പുഷ്പങ്ങൾ വഷിക്കയും ചെയ്തു. പുരവാസികളുടെ ഉത്സാഹവും ഭക്തിയും കണ്ടു അദ്ദേഹം ഏററവും വിസ്മയിച്ചു. സ്വദേശരാജാക്കന്മാരിൽ അനേകംപേർ അദ്ദേഹത്തെ സന്ദർശിച്ചു. പ്രഭുക്കന്മാരും ഉദ്യോഗസ്ഥന്മാരും തങ്ങളുടെ സ്വാമിഭക്തിയെ പ്രദർശിപ്പിച്ചു. യുവരാജാവിന്റെ ദയ, അനഹംഭാവം, പ്രജാക്ഷേമതല്പരത മുതലായ സ്വഭാവഗുണങ്ങളാൽ ജനങ്ങളുടെ മനസ്സ് ആകർഷിക്കപ്പെട്ടു.

ഇപ്രകാരം ഇൻഡ്യാരാജ്യത്തു പ്രവേശിച്ചനാൾമുതല്ക്കുതന്നെ തന്റെ സൽസ്വഭാവംകൊണ്ടു ജനങ്ങളെ ആഹ്ലാദഭരിതരാക്കിത്തീൎത്തുകൊണ്ടിരുന്ന യുവരാജാവിന്റെ വരവ് ഓരോ പട്ടണവാസികളും അത്യാശയോടുകൂടെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു.

---

# എട്ടാം അദ്ധ്യായം.

---

## ഇൻഡ്യാസന്ദശ്നം (൨)

ഏതദ്ദേശീയരാജാക്കന്മാരിൽ എഡ്‌വേർഡ് ചക്രവത്തി തിരുമനസ്സിലേക്ക പ്രബലമായ വിശ്വാസവും അവരോട് അനല്പമായ മമതയും ഉണ്ടായിരുന്നു. നാട്ടുരാജ്യങ്ങൾ ബ്രിട്ടീഷുസാമ്രാജ്യത്തിൻെറ താങ്ങുകളാണല്ലൊ. ആ രാജ്യങ്ങളെ സന്ദർശിച്ചു അതുകളിലെ രാജാക്കന്മാരുമായുള്ള സഖ്യതയെ വധിപ്പിക്കണമെന്നു ചക്രവത്തി തിരുമനസ്സുകൊണ്ടു പ്രത്യേകം തൻെറ പുത്രനോടു ആജ്ഞാപിച്ചിട്ടുണ്ടായിരുന്നു. ബ്രിട്ടീഷുകാരെ അനുകരിച്ചു പ്രജകളുടെ അഭ്യുന്നതിക്കായി ഉത്സാഹിച്ചുപോരുന്ന അവരെ നേരിട്ടുകണ്ടു പരിചയപ്പെടണമെന്നുള്ള ഇഛയോടുകൂടി യുവരാജാവു് ഹൈദരാബാദ്, മൈസൂർ മുതലായരാജ്യങ്ങളെ സന്ദശിക്കുകയും, ഇൻഡ്യാമഹാരാജ്യത്തിൻെറപ്രധാനനഗരങ്ങളിൽ വെച്ചു് പല രാജാക്കന്മാരെ കാണുകയും അവരുടെ യോഗക്ഷേമങ്ങളെപ്പററി അന്വേഷിക്കയും ചെയ്തു. മഹാരാജാക്കന്മാക്കും യുവരാജാവിൻെറ നേക്കുണ്ടായിരുന്ന ഭക്തിബഹുമാനങ്ങൾക്ക അതിരില്ലായിരുന്നു.

ബാംബേ (മുംബയി) പട്ടണത്തിൽ എത്തിയ ഉടൻ യുവരാജാവിനെ എതിരേല്ക്കുവാനായി കൂടിയിരുന്ന ജനങ്ങളിൽ പല രാജാക്കന്മാരും പ്രഭുക്കന്മാരും ഉണ്ടായിരുന്നു. യുവരാജാവിനെക്കണ്ടമാത്രയിൽതന്നെ ധാർദേശത്തെ മഹാരാജാവായ സർ പ്രതാപസിംഗ് തൻെറ രാജചിഹ്നമായ ഉടവാൾ ഊരി അദ്ദേഹത്തിൻെറ പാദത്തിൽ വച്ചു നമസ്കരിച്ചുവത്രെ. ഇൻഡ്യാക്കാരായ സകലരേയും രക്ഷിച്ചുപോരുന്നതും ബ്രിട്ടീഷുഗവമ്മെൻറിൽ നിന്നാണെന്നു പ്രസ്താവിച്ചുകഴിഞ്ഞല്ലോ. രാജാധിരാജനായ ഇൻഡ്യാചക്രവത്തിയുടെ ആജ്ഞാനുസരണം നടക്കുവാൻ താൻ സന്നദ്ധനാണെന്നു ആ രാജാവു് ഇ പ്രകാരംബോധ്യപ്പെടുത്തി. ഇൻഡ്യാമഹാരാജ്യത്തുള്ള വിശ്രുതന്മാരായ സ്വദേശരാജാക്കന്മാർ എല്ലാവരുടേയും മനസ്സിലുള്ള ഭക്തിബഹുമാനങ്ങളെയാണു പ്രതാപസിംഗ്‌രാജാവ് ആ അവസരത്തിൽ

അവിടെ പ്രത്യക്ഷപ്പെട്ടത്തിയതെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

ബാംബേ നഗരം വിട്ടതിന്റെ ശേഷം യുവരാജാവു ജയപ്പൂർ, ഉദയപ്പൂർ, ബിക്കാനീർ മുതലായുള്ള രാജപുത്ത (രാജപുത്ര) രാജാക്കന്മാരുടെ രാജ്യങ്ങളെ സന്ദശിക്കുകയും അവിടങ്ങളിൽ വെച്ചുണ്ടായ സൽക്കാരങ്ങൾ സ്വീകരിക്കുകയും ചെയ്തു. അനന്തരം ഉത്തര ഇൻഡ്യായിലുള്ള ലാഹ്ഹർ, പെഷാവർ തുടങ്ങിയ ഓരോ പ്രധാന നഗരങ്ങളെ സന്ദശിച്ചതിന്റെ ശേഷം കാശ്മീർ രാജധാനിയിൽ ചെന്നു ചേൎന്നു. കാശ്മീരത്തുള്ള വിസ്മയജനകമായ പ്രകൃതിവിലാസം കണ്ടു് അവിടുന്നു വളരെ ആനന്ദിച്ചു. അവിടെനിന്നു മടങ്ങിവരുന്ന വഴിക്കു അമൃതസരിൽ സിക്കുജാതിക്കാരുടെ വകയായുള്ള പ്രശോഭിതമായ സ്വൎണ്ണ ദേവാലയം കണ്ടു അത്യന്തം സന്തോഷിച്ചു. പിന്നെ വിശേഷപ്പെട്ട പല കോട്ടകളേയും കൊട്ടാരങ്ങളേയും സന്ദശിച്ചതിനുശേഷം യുവരാജാവു്, ചരിത്രപ്രസിദ്ധമായ ദില്ലി പട്ടണത്തിൽ ചെന്നെത്തി.

ദില്ലിയിലുള്ള കെട്ടിടങ്ങളും പ്രാചീനചരിത്രത്തെ അനുസ്മരിപ്പിക്കുന്നവയായ അവശിഷ്ടങ്ങളും കണ്ടിട്ടു് യുവരാജാവു മുഗൾചക്രവൎത്തിമാരുടെ ആ പുരാതന രാജധാനിയെ ഓൎത്തു അത്ഭുതപ്പെട്ടു. അഗ്രായിൽവെച്ചു വിക്ടോറിയാ മഹാരാജ്ഞിയുടെ ഒരു പ്രതിമയെ അനാഛാദനം ചെയ്തു. അനന്തരം അഗ്രായിൽനിന്നു അവർ കൽക്കത്തായിലേക്കു തിരിച്ചു. ഇൻഡ്യാമഹാരാജ്യത്തിന്റെ തലസ്ഥാനമായിരുന്ന കൽക്കത്താ നഗരത്തിൽ എത്തിയപ്പോൾ യുവരാജാവിനും മഹിഷിക്കും ഉണ്ടായ സന്തോഷം സീമാതീതമായിരുന്നു. കൽക്കത്തായിലെ പല പ്രധാനസ്ഥലങ്ങളേയും, ഫോർട്ടുവില്യം, ബ്ളായ്ക്കുഹോൾ കല്ലറ മുതലായ പുരാതന കെട്ടിടങ്ങളേയും അവർ ദശിച്ചു. കൽക്കത്താ പട്ടണത്തിൽ നിന്നു പിന്നെ അവർ ബൎമ്മാ രാജ്യത്തേയ്ക്കു പുറപ്പെട്ടു. അവിടെ റംഗൂൺ, മാൻഡലേ എന്നീ സ്ഥലങ്ങളിൽ സഞ്ചരിച്ചു ബൎമ്മാക്കാരുടെ സ്ഥിതികളേയും ആചാരങ്ങളേയും നല്ലവണ്ണം അവർ മനസ്സിലാക്കി.

ബൎമ്മായിൽനിന്നു പുറപ്പെട്ടു കപ്പൽകയറി ദക്ഷിണഇൻഡ്യായു

ടെ തലസ്ഥാനമായ മദ്രാസിൽ അവർ എത്തി. തെക്കേഇൻഡ്യായിലെ ഏതദ്ദേശീയരാജാക്കന്മാരും പ്രഭുക്കന്മാരും പൌരശ്രേഷ്ഠന്മാരും യുവരാജാവിനെക്കണ്ടു വണങ്ങി. മദ്രാസിൽ താമസിച്ചിരുന്നപ്പോൾ അവിടെ പണിചെയ്യാനിരുന്ന "വിക്ടോറിയാ കൈത്തൊഴിൽശാല"യുടെ അസ്ഥിവാരക്കല്ല് അവിടുന്നു സ്ഥാപിച്ചു. ദക്ഷിണഇൻഡ്യാനിവാസികളുടെ സൽക്കാരങ്ങൾ സ്വീകരിച്ചതിനു ശേഷം മൈസൂർ ഹൈദരബാദ് ഈ രണ്ടു നാട്ടുരാജ്യങ്ങളിൽ എഴുന്നെള്ളി. യുവരാജാവു പിന്നെ ഹിന്ദുക്കളുടെ പുണ്യഭൂമിയായ കാശിയേയും അവിടത്തെ മഹാക്ഷേത്രത്തേയും ചെന്നുകണ്ടു. മദ്ധ്യഇൻഡ്യായിൽ ചില പട്ടണങ്ങൾ സന്ദർശിച്ചിട്ടു പടിഞ്ഞാറെ കടൽതീരത്തുള്ള പ്രധാന തുറമുഖങ്ങളിൽ ഒന്നായ കറാച്ചിയിൽ എത്തി, രാജദമ്പതികൾ കപ്പൽ കയറി ഇംഗ്ലണ്ടിലേക്കു പുറപ്പെട്ടു.

കറാച്ചിനഗരത്തിലുള്ള പൌരന്മാർ യാത്രാവസരത്തിൽ യുവരാജാവിനു ഒരു മംഗളപത്രം സമർപ്പിച്ചു. അതിനു അവിടുന്നു പറഞ്ഞതായ മറുപടി ഉൽകൃഷ്ടങ്ങളായ ആശയങ്ങൾകൊണ്ടു പരിപൂർണ്ണമായിരുന്നു. ഇൻഡ്യാക്കാർക്കു ബ്രിട്ടീഷുകോയ്മയുടെ നേർക്കുള്ള ഭക്തി അസാധാരണമാണെന്നും അതിനെ കണ്ടു താൻ അനുമോദിക്കുന്നുവെന്നും അതു ഇൻഡ്യാമഹാരാജ്യത്തിന്റെ ഭാവിശ്രേയസ്സിനു കാരണമായി തീരുന്നതാണെന്നും അദ്ദേഹം പ്രസ്താവിച്ചു. തന്റെ സഞ്ചാരത്തിനിടയിൽ ഇൻഡ്യാക്കാരുടെ നടവടികളേയും, ആചാരഭേദങ്ങളേയും അതാതു ജാതിക്കാരുടെ യോഗക്ഷേമങ്ങളേയും അവരുടെ സങ്കടാവസ്ഥകളേയും താൻ നല്ലവണ്ണം കണ്ടറിഞ്ഞുവെന്നും പ്രജാസമൂഹങ്ങളുടെ അഭ്യുദയത്തിനായി താൻ കഴിയുന്നിടത്തോളം ഉത്സാഹിക്കുമെന്നും യുവരാജാവു അവരെ ധരിപ്പിച്ചു.

ഇൻഡ്യാദർശനം കഴിഞ്ഞു ഇംഗ്ലണ്ടിൽ തിരിച്ചെത്തിയ യുവരാജാവിനേയും മഹിഷിയേയും ജനങ്ങൾ അത്യധികം സന്തോഷത്തോടുകൂടി എതിരേറ്റു. ലണ്ടൻ പട്ടണത്തിലെ പൌരപ്രധാനിയായ ലാർഡ് മേയർ എന്ന ഉദ്യോഗസ്ഥൻ ഗിൽഡ്ഹാൾ മന്ദിരത്തിൽ വച്ചു അവർക്കു ഒരു വലിയ സൽക്കാരം നടത്തി.

ആ സന്ദൎഭത്തിൽ തന്റെ ഇൻഡ്യായാത്രയിൽ ആ നാട്ടുകാരെ പ്പററി തനിക്കു ലഭിച്ചിട്ടുള്ള അറിവു വാചാമഗോചരമാണെന്നും താൻ എല്ലാ കാലത്തും ഇൻഡ്യാക്കാരെ സ്നേഹിക്കുന്നതാണെന്നും യുവരാജാവു പറയുകയുണ്ടായി. അതു കൂടാതെ ഇൻഡ്യാമഹാരാജ്യത്തെ ഭരിക്കുന്ന നയത്തിൽ കൂടുതൽ അനുകമ്പ ഭരണാധികാരികൾക്കു ഉണ്ടായിരിക്കേണ്ടതാണെന്നും അവിടുന്നു ഉപദേശിച്ചു.

യുവരാജാവിന്റെ ഈ യാത്ര ഇൻഡ്യാക്കാൎക്കും ബ്രിട്ടീഷുകാൎക്കും തമ്മിലുള്ള സൌഹാൎദ്ദത്തെ പൂൎവ്വാധികം ബലപ്പെടുത്തി.

---

## ഒമ്പതാം അദ്ധ്യായം.

### പട്ടാഭിഷേകം.

യുവരാജാവു ഇംഗ്ലണ്ടിൽ ചെന്നെത്തിയതിൽ പിന്നെ അദ്ദേഹം രാജ്യകാൎയ്യങ്ങൾ മനസ്സിലാക്കുന്നതിലും സാമുദായികങ്ങളായ കാൎയ്യങ്ങളിൽ ചേൎന്നു സഹകരിക്കുന്നതിനും ആയി സമയത്തെ വിനിയോഗിച്ചു. അങ്ങനെ ഇരിക്കെ ൧൯൧൦-ാംവൎഷം മേ മാസം ൬-ാംനു എഡ്വേർഡ് ചക്രവൎത്തി തിരുമനസ്സുകൊണ്ടു പെട്ടെന്നു കാലധൎമ്മം പ്രാപിച്ചു. പ്രജാവത്സലനായ അവിടുത്തെ അപ്രതീക്ഷിതമായ ദേഹവിയോഗം എല്ലാ ജനങ്ങൾക്കും അത്യന്തം ദുഃഖത്തെ ഉണ്ടാക്കി. ഈ ദുഃഖത്തിൽ ലോകവാസികൾ സകലരും പങ്കു കൊണ്ടു. അവിടത്തെ പ്രിയപത്നിയുടേയും പുത്രമിത്രാദികളുടേയും സങ്കടം ഏററവും ദുസ്സഹമായിരുന്നു. ചക്രവൎത്തി തിരുമനസ്സിലെ ചരമഗതി ലോകത്തിലേക്കു ഒരു അപരിഹാൎയ്യമായ നഷ്ടമായിത്തീൎന്നു. ആ തിരുമനസ്സിലെ ഭരണനയം കൊണ്ടു ഇംഗ്ലീഷുസാമ്രാജ്യത്തിനു പൂൎവ്വാധികം ശ്രേയസ്സു വന്നുകൂടി. അന്യരാജ്യങ്ങളുമായുള്ള സഖ്യത ബലപ്പെട്ടു. ഐശ്വൎയ്യകരങ്ങളായ വിദ്യാഭ്യാസം, കൈത്തൊഴിൽ, കച്ചവടം മുതലായ

വ മുമ്പിലത്തേതിലും വൎദ്ധിച്ചു. ഇൻഡ്യാക്കാരായ നമുക്കും അവിട ത്തെ ഔദാൎയ്യംകൊണ്ടു് അനേകം ഗുണങ്ങൾ സിദ്ധിച്ചു. നാട്ടുകാൎക്കു ക്ഷേമകരങ്ങളായ പല പുതിയ ചട്ടങ്ങൾ നടപ്പിൽ വന്നു. അവരെ ഏററവും ഉന്നത ഉദ്യോഗങ്ങളിൽ ഇദംപ്രഥമമായി നിയമിച്ചു. ഇപ്ര കാരം ഇൻഡ്യാനിവാസികളുടെ അനശ്വരമായ കൃതജ്ഞതയ്ക്കും സ്നേ ഹബഹുമാനങ്ങൾക്കും അവിടുന്നു പാത്രമായി തീൎന്നു. ലോകം മുഴുവ നും സമാധാനം ഉറപ്പിക്കുന്നതിനു അവിടുന്നു പ്രത്യേകം പരിശ്രമിച്ചു തുകൊണ്ടു അവിടത്തെ "സമാധാനപരിപാലകനായ എഡ്വേർഡ്" എന്നു പറഞ്ഞു പോരുന്നു.

എഡ്വേർഡ് മഹാരാജാവിന്റെ ദേഹവിയോഗാനന്തരം യു വരാജാവു ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ അധിപനായി തീൎന്നു. അ വിടുന്നു പിതാവിന്റെ മരണം നിമിത്തം എന്തുമാത്രം ഖേദിച്ചു എ ന്നതിനു കണക്കില്ല. എങ്കിലും തന്റെ നൂതനപദത്തിനു യോജിക്കു ന്നവണ്ണം എല്ലാക്കാൎയ്യങ്ങളും ഏൎപ്പാടു ചെയ്യുന്നതിനു അദ്ദേഹം ഒട്ടും സമയം കളഞ്ഞില്ല. തന്റെ പിതാവും പിതാമഹിയും രാജ്യകാൎയ്യ നിൎവ്വഹണത്തിൽ ആദരിച്ചിരുന്ന തന്ത്രത്തെ താനും അനുകരിക്കുന്ന താണെന്നു അവിടുന്നു ആദ്യമേതന്നെ പരസ്യപ്പെടുത്തി. ഈ പരസ്യം മനങ്ങൾക്കു നല്ല വിശ്വാസത്തെ ജനിപ്പിക്കയും അവിടത്തെ പേ രിൽ പ്രജകൾക്കുള്ള സ്നേഹത്തെ വൎദ്ധിപ്പിക്കയും ചെയ്തു.

ജാർജ്ജ മഹാരാജാവു തിരുമനസ്സിലെ കിരീടധാരണോത്സവം വലിയ ആഡംബരങ്ങളോടുകൂടി ൧൯൧൧-ാം വൎഷം ജൂൺ മാസം ൨൨-ാം-ാം ശുഭദിവസത്തിൽ ആഘോഷിക്കപ്പെട്ടു. ആ അവസരത്തി ൽ യൂറോപ്പ്, അമേരിക്ക മുതലായ ഭൂഖണ്ഡങ്ങളിൽ നിന്നു അനേ കം രാജാക്കന്മാരും രാജപ്രതിനിധികളും ഹാജരുണ്ടായിരുന്നു. ഇൻ ഡ്യാമഹാരാജ്യത്തിൽ നിന്നു ചില രാജാക്കന്മാരും പ്രഭുക്കന്മാരും അ ന്നു ലണ്ടൻ പട്ടണത്തിൽ സന്നിഹിതരായിരുന്നു. എന്നാൽ ഇൻഡ്യ യിലെ ജനങ്ങളിൽ ഭൂരിപക്ഷവും തങ്ങളുടെ ചക്രവൎത്തി തിരുമനസ്സി ലെ അഭിമുഖമായി കണ്ടു ആനന്ദിക്കുവാൻ സംഗതിയാകണമെന്നു സൎവ്വേശ്വരനെ പ്രാൎത്ഥിച്ചുകൊണ്ടിരുന്നു.

രാജ്യഭാരം കയ്യേററ സന്ദർഭത്തിൽ ഇൻഡ്യാക്കാരായ അവിട ത്തെ പ്രജാവർഗ്ഗങ്ങളെ മഹാരാജാവു തിരുമനസ്സുകൊണ്ടു വിസ്മരിച്ചില്ല. ഇംഗ്ലണ്ടിലെ രാജാക്കന്മാർ സിംഹാസനത്തെ പ്രാപിക്കുമ്പോൾ അതു സംബന്ധിച്ച് ഇൻഡ്യയിൽ കൂടിക്കാഴ്ചനടത്തുന്ന പതിവു ഇപ്പോൾ രൂഢമൂലമായി തീൎന്നിട്ടുണ്ട്. വിക്ടോറിയാ മഹാരാജ്ഞി "ഇൻഡ്യാ ചക്രവർത്തിനി" എന്ന സ്ഥാനം സ്വീകരിച്ചപ്പോൾ ദില്ലിനഗരത്തിൽ വെച്ചു ഒരു കൂടിക്കാഴ്ച നടന്നു. എഡ്വേർഡ് സപ്തമൻ സിംഹാസനാരോഹണം ചെയ്തപ്പോഴും ദില്ലിയിൽ വെച്ചു ഒരു വലിയ ദർബാർ ആഘോഷിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ആ രണ്ടു സന്ദർഭങ്ങളിലും വൈസ്രായിമാരെ പ്രതിനിധിസ്ഥാനത്താക്കി ഡർബാർ ആഘോഷിക്കയാണ് ചെയ്തിട്ടുള്ളതു്. ജാർജ്ജ മഹാരാജാവു തിരുമനസ്സുകൊണ്ടു് ഈ മുൻനടപ്പിനെ ഭേദപ്പെടുത്തി തന്നത്താൻ ഇൻഡ്യയിൽ എഴുന്നള്ളി ഭാരതീയരുടെ മുമ്പിൽവെച്ചു ചക്രവർത്തിസ്ഥാനം സ്വീകരിക്കണമെന്നു നിശ്ചയിച്ചു. അവിടുന്നു ഇൻഡ്യയിൽ എഴുന്നെള്ളുന്നതു ബുദ്ധിമുട്ടാണെന്നു ചിലർ സൂചിപ്പിക്കാതിരുന്നില്ല. എങ്കിലും തിരുമനസ്സുകൊണ്ടു തന്റെ അഭിലാഷത്തെ മനഃസ്ഥൈര്യത്തോടുകൂടി സാധിക്കതന്നെ ചെയ്തു.

ഇംഗ്ലണ്ടിൽ നാടുവാഴുന്ന രാജാക്കന്മാർ ഇതിനു മുൻപിൽ ഇത്ര ദൂരെ എഴുന്നെള്ളീട്ടില്ല. ഈ നൂതനമായ ഏർപ്പാടു ശരിയാകുംവണ്ണം നടക്കുവാൻ കാലേ കൂട്ടി വേണ്ട ഒരുക്കങ്ങൾ എല്ലാംചെയ്തു. ഇംഗ്ലണ്ടിലെ മഹാരാജാവു ഇൻഡ്യാരാജ്യത്തെ സന്ദർശിക്കുന്നതുകൊണ്ടു ബ്രിട്ടീഷുസാമ്രാജ്യത്തിനുണ്ടാകാവുന്ന ഗുണങ്ങളെ അനുസ്മരിച്ചു ബ്രിട്ടീഷുകാർ സന്തോഷിച്ചു. തങ്ങളുടെ ഐശ്വര്യത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ടു പ്രദർശിപ്പിച്ചതായ താൽപര്യം ഇൻഡ്യാനിവാസികൾക്കു ആശ്വാസജനകമായി തോന്നി.

൧൯൧൧-ാം വർഷം നവംബർ മാസത്തിൽ ജാർജ്ജ് മഹാരാജാവു തിരുമനസ്സുകൊണ്ടു പട്ടമഹിഷിയോടുകൂടി പോർട്ട്സ്മത്ത് തുറമുഖത്തുനിന്നു കപ്പൽ കയറി യാത്ര പുറപ്പെട്ടു. രാജദമ്പതികളെ അനുഗ്രഹിച്ചയയ്ക്കുവാനായി അവിടെ അസംഖ്യം ജനങ്ങൾ കൂടീട്ടുണ്ടായിരുന്നു. മഹാരാജാവിന്റെ മാതാവായ അലക്സാൺഡ്രാരാജ്ഞി

യും, പുത്രനായ വെയിൽസ് രാജകുമാരനും, സഹോദരിയായ നാ
ർവ്വേയിലെ രാജ്ഞിയും, പുത്രിയായ വിക്ടോറിയാരാജകുമാരിയും, കോ
ണാട്ടിലെ ആർതർ രാജകുമാരനും മററുചില ബന്ധുക്കളും അ അ
വസരത്തിൽ സന്നിഹിതരായിരുന്നുവെന്നതു സ്മരണീയമാണ്. മ
ഹാരാജാവു തിരുമനസ്സുകൊണ്ടു പട്ടമഹിഷീസമേതനായി മഹാജ
നങ്ങളുടെ ആശീസ്സുകളോടുകൂടി യാത്ര ആരംഭിച്ചു. അവിടുന്നും
രാജ്ഞിയും കയറിയിരുന്ന "മെഡീനാ" എന്ന കപ്പൽ ശുഭോദൎക്കമാ
യ ശുഭ്രവൎണ്ണംകൊണ്ടു ശോഭിച്ചു.

മഹാരാജാവു തിരുമനസ്സിലെ ആഗമം പ്രമാണിച്ച് ഇൻഡ്യാ
മഹാരാജ്യം ഒട്ടുക്കു പലതരത്തിലുള്ള ആഘോഷങ്ങൾ കൊണ്ടാടണ
മെന്ന് രാജപ്രതിനിധിയായ വൈസ്രായി തീൎച്ചപ്പെടുത്തി. തിരു
മേനികളെ യഥായോഗ്യംസൽക്കരിക്കാനുള്ള ഏൎപ്പാടുകൾ എല്ലാം
ദ്രുതഗതിയിൽ നടന്നു. സൽക്കാരസംഘങ്ങളുടെ ഭണ്ഡാരങ്ങൾ നി
രവധി ദ്രവ്യം കൊണ്ടു നിറഞ്ഞു. ആൎക്കുകളും വിതാനങ്ങളും കൊണ്ടു
നാടെല്ലാം ശോഭിച്ചു. ഹിമവൽസേതുപൎയ്യന്തമുള്ള ഇൻഡ്യയിലെ
നിവാസികൾ ആബാലവൃദ്ധം കുതൂഹലചിത്തരായി ബ്രിട്ടീഷുസാമ്രാ
ജ്യനാഥനായ മഹാരാജാവിൻെറ വരവിനെ അത്യാശയോടുകൂടി പ്ര
തീക്ഷിച്ചുകൊണ്ടിരുന്നു.

മഹാരാജാവു തിരുമനസ്സുകൊണ്ടു വഴിമദ്ധ്യേ ബ്രിട്ടീഷുകാരുടെ
പല സ്ഥലങ്ങൾ സന്ദൎശിക്കയും പ്രജകളുടെ സൽക്കാരങ്ങൾ സ്വീ
രിക്കയും ചെയ്തു. കപ്പൽയാത്ര എല്ലാവിധത്തിലും സന്തോഷപ്രദമാ
യിരുന്നു. കപ്പലിനകത്തു പലവിധേനയുള്ള വിനോദങ്ങൾക്കായി
എല്ലാ ഉപകരണങ്ങളും തയ്യാറായിരുന്നു. അതിനാൽ തിരുമനസ്സി
ലേക്കും പത്നിയ്ക്കും സമയം പോകാതെ ബുദ്ധിമുട്ടേണ്ടിവന്നില്ല. ക
പ്പൽ കരയ്ക്കടുത്ത സ്ഥലങ്ങളെല്ലാം വിശേഷമായ വിതാനങ്ങൾകൊ
ണ്ടും രാജഭക്തിയുള്ള പുരുഷാരം കൊണ്ടും ശോഭിച്ചു. ഓരോ രാജ
വിഭാഗങ്ങളുടെ അധിപന്മാർ കപ്പലിൽചെന്നു മുഖം കാണിക്കയും
തിരുമനസ്സിലെ ഉദാരമായ സൽക്കാരത്താൽ ബഹുമാനിയ്ക്കപ്പെടുക
യും ചെയ്തു. ഇപ്രകാരം, ദീൎഘമായ ഒരു കപ്പൽയാത്രയുടെ അസൌ
കൎയ്യങ്ങൾ ഒന്നും കൂടാതെ മെഡീനാ കപ്പൽ അകമ്പടികളായ

മററു കപ്പലുകളോടുകൂടി ബാംബെ തുറമുഖത്തു അടുത്തു. ജനബാഹുല്യം, ധനപുഷ്ടി, കച്ചവടസമൃദ്ധി മുതലായ ഐശ്വൎയ്യങ്ങളെക്കൊണ്ടു പ്രശോഭിതമായ ബാംബെ പട്ടണം അന്നേദിവസം സൎവ്വഥാ രമണീയമായിരുന്നു. വൈസരായി, ഗവൎണ്ണർ മുതലായ ഉദ്യോഗസ്ഥന്മാർ കപ്പലിൽ ചെന്നു തിരുമനസ്സിലെ മുഖം കാണിച്ചു എതിരേററു കൊണ്ടുവന്നു പട്ടണത്തിൽ ആനയിപ്പിച്ചു. മഹാരാജാവിനേയും രാജ്ഞിയേയും നഗരത്തിലേക്കു സൽക്കരിക്കുവാനായി ഇൻഡ്യൻ സൈന്യത്തിൽപെട്ട വലിയ ഉദ്യോഗസ്ഥന്മാരും, ബാംബെ ഗവൎണ്ണരുടെ കാൎയ്യാലോചനസഭാ സാമാജികന്മാരും, പൌരശ്രേഷ്ഠന്മാരും അനേകം സ്ഥാനികളും സമുദ്രതീരത്തു തയാറായി നിന്നിരുന്നു. അവിടെ വിശാലമായി കെട്ടിയുണ്ടാക്കിയിരുന്ന മനോഹരമായ ഒരു പന്തലിൽവച്ചു പ്രധാന ഉദ്യോഗസ്ഥന്മാരേയും മററു ജനപ്രതിനിധികളേയും മഹാരാജാവു തിരുമനസ്സിലേക്കു ഗവൎണ്ണർ സർ ജാൎജ്ജ ക്ലാൎക്ക് പരിചയപ്പെടുത്തി. ബാംബെ നഗരവാസികൾ ബ്രിട്ടീഷുസാമ്രാജ്യാധിപതി ഇൻഡ്യാരാജ്യത്തെ ഇദംപ്രഥമമായി സന്ദൎശിക്കുന്നതുകൊണ്ടു് ഇൻഡ്യാനിവാസികളായ മുപ്പതുകോടിയിലധികം ജനങ്ങൾക്കുമുള്ള ചാരിതാൎത്ഥ്യത്തേയും, ബാംബെ നഗരത്തിനു ചക്രവൎത്തി തിരുമനസ്സിലേയും അവിടത്തെ പട്ടമഹിഷിയേയും ആദ്യമായി സൽക്കരിക്കുവാനുണ്ടായ മഹാ ഭാഗ്യത്തേയും വിവരിച്ചു ഒരു മംഗളപത്രം സമൎപ്പിച്ചു. തിരുമനസ്സിലെ മറുപടി ശ്രോതാക്കൾക്കു അളവററ സന്തോഷത്തെ നൽകി. ബാംബെ പുരവാസികളുടെ പരിശ്രമശീലം, വിദ്യാഭ്യാസപ്രസക്തി, രാജഭക്തി മുതലായ ഉത്തമഗുണങ്ങളെ പററി മനസ്സിലാക്കുന്നതിനു തനിയ്ക്കു മുമ്പും സംഗതിയായിട്ടുണ്ടെന്നും താൻ സിംഹാസനാരോഹിതനായതിന്റെ ശേഷം ആദ്യമായി ചെയ്ത നിശ്ചയം തന്റെ ഗുണവാന്മാരായ ഇന്ത്യൻ പ്രജകളെ സന്ദൎശിക്കണമെന്നായിരുന്നുവെന്നും ഇന്ത്യായിൽ അപ്പോൾ വരാൻ സാധിച്ചതുകൊണ്ടു ജഗന്നിയന്താവിനെ പ്രാൎത്ഥിക്കുന്നുവെന്നും തിരുമനസ്സുകൊണ്ടു ദയാപുരസ്സരം മറുപടി പറഞ്ഞു. അനന്തരം അവിടെനിന്നു് എല്ലാവരോടുംകൂടി തിരുമനസ്സുകൊണ്ടു ഒരു ഘോഷയാത്ര ചെയ്തു. ഈ ഘോഷയാത്ര ആ മനോഹരമായ പട്ടണത്തിലെ പ്രധാന വീഥികളിൽ കൂടി ഏകദേശം ആറു നാഴികദൂരം ഉണ്ടായിരുന്നു. പട്ടണം മുഴുവനും ചുററി

കണ്ടു സന്ധ്യയായപ്പോൾ മഹാരാജാവു തിരിയെ കപ്പലിൽ എഴുന്നള്ളി. തിരുമനസ്സിലെ വരവു പ്രമാണിച്ചു പല വിനോദകാഴ്ചകളും വിശേഷതരങ്ങളായ പ്രദർശനങ്ങളും അവിടെ ഉണ്ടായിരുന്നു. നഗരവാസികളുടെ മംഗളപത്രങ്ങളും ആതിഥ്യങ്ങളും സ്വീകരിച്ചു ബോംബെ പട്ടണത്തിൽ മൂന്നു ദിവസം താമസിച്ചതിന്റെ ശേഷം മഹാരാജാവു ദില്ലിയിലേക്കു പുറപ്പെട്ടു.

ദില്ലിപട്ടണം ചരിത്രപ്രസിദ്ധമായ ഒരു വലിയ നഗരമാകുന്നു. മഹാഭാരതത്തിലെ ഇന്ദ്രപ്രസ്ഥം ഇതുതന്നെയാണു്. പുരാതനകാലത്തു് അനേകം ഹിന്ദുരാജാക്കന്മാരും മഹമ്മദീയ ചക്രവർത്തികളും രാജധാനികൾ സ്ഥാപിച്ചിരുന്നതും ഇവിടെ തന്നെയായിരുന്നു. പൂർവ്വകാലത്തെ മഹിമയെ സംസ്മരിപ്പിക്കുന്ന അവശിഷ്ടങ്ങൾ പലതും അവിടെ ഇപ്പോഴും കാണ്മാനുണ്ടു്. ഇപ്രകാരം ഹിന്ദുക്കൾക്കും മഹമ്മദീയർക്കും ഒരുപോലെ പ്രധാനമായ ദില്ലിപട്ടണത്തിൽ വെച്ചാണു് മഹാരാജാവു തന്റെ പുതിയ സ്ഥാനലബ്ധിയെപ്പററി പ്രഖ്യാപനം ചെയ്യുവാൻ നിശ്ചയിച്ചതു്.

---

## പത്താം അദ്ധ്യായം

---

### ദില്ലിദർബാർ.

മഹാരാജാവു തിരുമനസ്സിലെ വരവു പ്രമാണിച്ചു ദില്ലിയിൽ ചെയ്തിരുന്ന ഒരുക്കങ്ങൾക്കു അവസാനമില്ലായിരുന്നു. നാട്ടുരാജാക്കന്മാർ, പ്രഭുക്കന്മാർ, സ്ഥാനികൾ മുതലായവർക്കു താമസിക്കുവാനായി അവിടെ വിശേഷതരത്തിലുള്ള കൂടാരങ്ങൾ അടിച്ചിരുന്നു. അതിവിശാലമായ ഒരു കൂടിക്കാഴ്ചമുറി ഏററവും വിചിത്രമായി പണിയിച്ചിട്ടുണ്ടായിരുന്നു. രാജപാതകൾ, വാണിജ്യസ്ഥലങ്ങൾ മുതലായവ പുതുതായി നിർമ്മിക്കപ്പെട്ടിരുന്നു. ഇൻഡ്യാമഹാരാജ്യത്തിലെ എല്ലാ ഏതദ്ദേശീയരാജാക്കന്മാരും പ്രഭുക്കന്മാരും പ്രധാന ഉദ്യോഗസ്ഥന്മാ

രും യൂറോപ്പ്, അമേരിക്ക തുടങ്ങിയുള്ള ഭൂഖണ്ഡങ്ങളിലെ പ്രതിനിധികളും അവിടെ കാലേതന്നെ ഹാജരുണ്ടായിരുന്നു. മഹാരാജാവു തൃക്കൺപാർക്കുന്നതിനായി കുതിരപ്പട്ടാളം, കാലാൾപ്പട, പീരങ്കിപ്പട്ടാളം ആദിയായ സൈന്യത്തെ അവിടെ സഞ്ചയിച്ചിട്ടുണ്ടായിരുന്നു. ദീർഘകായന്മാരായ സിക്കുകാർ, ശൂരന്മാരായ രജപുത്രുകൾ, യോദ്ധാക്കളായ മഹാരാഷ്ട്രന്മാർ, സമർത്ഥരായ ബങ്കാളികൾ, ഭയങ്കരന്മാരായ പത്താൻകാർ മുതലായ ഇൻഡ്യൻഭടന്മാരെക്കൊണ്ടു ആ സൈന്യസംഘം ശോഭിച്ചു. ഇതുകൂടാതെ പല യുദ്ധക്കളങ്ങളിലും പോരു ചെയ്തു അസാമാന്യ കീർത്തി സമ്പാദിച്ചു് സാമ്രാജ്യരക്ഷ ചെയ്തുപോരുന്ന പ്രസിദ്ധന്മാരായ നാർത്തംബർലണ്ട്, ഫുസിലിയേർസ്, സ്കാച്ച് ഹൈലണ്ടേർസ്, ഡറാംലൈററു ഇൻഫെൻട്രി, സ്കാട്ടിഷ്ബോർഡറേർസ് ആദിയായ യൂറോപ്യൻ സൈന്യങ്ങളും അവിടെ സംഗ്രഹിക്കപ്പെട്ടിരുന്നു. അന്നു ദില്ലി പട്ടണത്തിലെ കോലാഹലം വർണ്ണനീയംതന്നെ. പ്രാസാദങ്ങൾ നവകാന്തിയോടുകൂടി വിളങ്ങി. വിവിധവർണ്ണത്തിലുള്ള കൂടാരങ്ങളിൽ രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും പരിവാരങ്ങൾ നിറഞ്ഞു. വിദ്യുച്ഛക്തിയാൽ ഘോഷിതങ്ങളായ ദീപജാലങ്ങൾ സർവ്വത്ര ഉജ്ജ്വലിച്ചു. ആകപ്പാടെ സ്വർഗ്ഗലോകത്തിനു തുല്യമായി അലങ്കരിക്കപ്പെട്ടിരുന്ന ദില്ലിപട്ടണം അത്യന്തം നേത്രാനന്ദകരമായി ശോഭിച്ചു.

൧൯൧൧-ഡിസംബർ മാസം ൭-ാനു മഹാരാജാവുതിരുമനസ്സുകൊണ്ടു ദില്ലിപട്ടണത്തിൽ റയിൽവഴി എഴുന്നെള്ളി. മഹാരാജാവിനേയും രാജ്ഞിയേയും എതിരേൽക്കുന്നതിനായി ഹാർഡിംഗ്പ്രഭു അവർകളും ഒട്ടേറെ രാജാക്കന്മാരും ബാംബേ മദ്രാസ്സ് എന്നീ സംസ്ഥാനങ്ങളിലെ ഗവർണ്ണർമാരും ലഫ്ടനൻറു ഗവർണ്ണർമാരും മററു വലിയ ഉദ്യോഗസ്ഥന്മാരും കോട്ടവാതുക്കൽ ഹാജരായിരുന്നു. രാജദമ്പതികൾ പട്ടണത്തിനകത്തു പ്രവേശിച്ച ഉടൻ ൧൦൧ ആചാരവെടി വയ്ക്കുകയും, ജനങ്ങൾ വിജയചിഹ്നങ്ങളായ ശബ്ദങ്ങൾ പുറപ്പെടുവിക്കയും ചെയ്തു. അവിടെ അതിമനോഹരമായി അലങ്കരിക്കപ്പെട്ടിരുന്ന ഒരു കൂടാരത്തിൽ അവർ എഴുന്നള്ളിയിരുന്നു. നാട്ടുരാജാക്കന്മാർ ഓരോരുത്തരായി ചക്രവർത്തി തിരുമനസ്സിലെ ചെന്നു വണങ്ങി തങ്ങളുടെ ഭക്തിയെ പ്രദർശിപ്പിച്ചു. അനന്തരം അവിടെ നി

നു എല്ലാവരുംകൂടി ഒരു ഘോഷയാത്ര ആരംഭിച്ചു. ഇൻഡ്യാമഹാരാജ്യത്തിലെ പ്രധാന ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാർ മുമ്പിലും ഇൻഡ്യാചക്രവത്തി മഹാരാജാവു തിരുമനസ്സുകൊണ്ടും പരിവാരങ്ങളും മധ്യത്തിലും ഹൈദരാബാദ്, മൈസൂർ, ബറോഡാ, തിരുവിതാംകോട്ട്, കാശ്മീർ മുതലായ നാട്ടുരാജ്യങ്ങളിലെ മഹാരാജാക്കന്മാർ പിന്നാലെയുമായി യാത്രതുടന്നു. ചക്രവത്തിതിരുമനസ്സുകൊണ്ടു കുതിരപ്പുറത്തും പട്ടമഹിഷി ആറു കുതിര പൂട്ടിയ രഥത്തിലുമായിട്ടാണു പട്ടണപ്രദക്ഷിണം ചെയ്തതു്. രാജ്ഞിയുടെ ഗമനം കുട, തഴ, ചാമരാദികൾകൊണ്ടു അലംകൃതമായിരുന്നു. ദില്ലിപ്പട്ടണത്തിൽ അന്നു കൂടിയിരുന്ന ആൾക്കൂട്ടത്തിനു അവസാനമുണ്ടായിരുന്നില്ല. ചക്രവത്തി തിരുമനസ്സിലെ ഘോഷയാത്രകണ്ടു ജനങ്ങൾ ആനന്ദസാഗരത്തിൽ മുഴുകി അത്യന്തം കൃതാൎത്ഥരായിത്തീൎന്നു.

ചക്രവത്തിമഹാരാജാവു് ദില്ലിയിൽ എഴുന്നെള്ളിപ്പാൎത്ത ദിവസങ്ങളെ ആളുകൾ മഹോത്സവമായി കൊണ്ടാടി. വിശേഷിച്ചു ഡിസംബർമാസം ൧൨-ാംനു- അ നഗരം മുഴുവനും കോലാഹലമായിത്തന്നെ ഇരുന്നു. ഡർബാർ കൂടുന്നതു എല്ലാജനങ്ങൾക്കും കാണ്മാൻ സാധിക്കത്തക്ക ഒരു സ്ഥലത്തുവെച്ചായിരിക്കണമെന്നു ചക്രവത്തിതിരുമനസ്സുകൊണ്ടു് അനുഗ്രഹിച്ചു. അതുകൊണ്ടു ഒരു കൃത്രിമക്കുന്നിന്റെ മുകളിൽ വിശാലമായ ഒരു മന്ദിരം നിൎമ്മിച്ചിട്ടുണ്ടായിരുന്നു. ഡിസംബർമാസം ൧൨-ാംനു- വ്യാഴാഴ്ച മദ്ധ്യാഹ്നസമയത്താണു കൂടിക്കാഴ്ച നടത്തുവാൻ നിശ്ചയിച്ചിരുന്നതു്. കാലേകൂട്ടിത്തന്നെ മഹാരാജാക്കന്മാരും, പ്രഭുക്കന്മാരും രാജപ്രതിനിധികളും അവിടെ സന്നിഹിതരായിരുന്നു. അതുകൂടാതെ സമീപദിക്കുകളിലൊക്കെ ജനസമൂഹങ്ങൾ വൻകടൽപോലെ വ്യാപിച്ചിരുന്നു. ഡർബാർമുറിയുടെ മുൻവശത്തുള്ള വിസ്താരമായ മൈതാനത്തിൽ സൈന്യങ്ങളെ നിരത്തി നിറുത്തിയിരുന്നു. കുതിരപ്പട്ടാളം, കാലാൾപ്പട, പീരങ്കിപ്പട്ടാളം, കാലാൾപ്പട, ഒട്ടകസൈന്യം മുതലായ അസംഖ്യം സേനകളെക്കൊണ്ടു നിറഞ്ഞിരുന്ന ആ സ്ഥലത്തു ബ്രിട്ടീഷ് സാമ്രാജ്യശ്രീ കളിയാടിക്കൊണ്ടിരുന്നു.

ചക്രവത്തിമഹാരാജാവു പട്ടമഹിഷിയോടുകൂടി മദ്ധ്യാഹ്നത്തിനു മുമ്പു ഡർബാർമന്ദിരത്തിൽ എഴുന്നള്ളി. ഉടൻ ആ മഹാസദസ്സി

ന്നെ അലങ്കരിച്ചിരുന്ന ജനങ്ങളെല്ലാം എഴുന്നേററു അവരെ അഭിവാദ്യംചെയ്തു. വൈസ്രായി ഹാർഡിംഗ്പ്രഭു അവർകൾ തിരുമേനികളെ യഥായോഗ്യം സൽക്കരിച്ചു സിംഹാസനത്തിലേക്കു വഴികാണിച്ചു. അവർ സ്വർണ്ണസിംഹാസനങ്ങളിൽ മഹാജനങ്ങൾക്കു അഭിമുഖമായി ഇരുന്നു. അവരുടെ സമീപത്തായി ഇരുവശത്തും ഹാർഡിംഗ്പ്രഭുവും പത്നിയും, ഇംഗ്ലണ്ടിൽനിന്നും വന്നിട്ടുണ്ടായിരുന്ന മന്ത്രിമാരും, അകമ്പടിക്കാരായ രാജാക്കന്മാരും ഇരുന്നിരുന്നു. സദസ്യരുടെ മുഖങ്ങൾ നിസ്സീമമായ ഭക്തിബഹുമാനങ്ങൾകൊണ്ടു ശോഭിച്ചു. അനന്തരം ബഹുമാനപ്പെട്ട വൈസ്രായി എഴുന്നേററു ചക്രവത്തിതിരുമനസ്സിലെ സമീപത്തുചെന്നു മുട്ടുകുത്തി തന്റെ രാജഭക്തിയെ പ്രദർശിപ്പിച്ചു. പിന്നീടു വൈസ്രായിയുടെ കാര്യാലോചനസഭയിലെ സാമാജികന്മാരും അപ്രകാരം ചെയ്തു. അതിന്റെശേഷം ഹൈദരാബാദ്, മദ്ധ്യഇൻഡ്യ, ബലൂചിസ്ഥാൻ, സിക്കിം, ബൂത്താൻ ഈ രാജ്യങ്ങളിലെ രാജാക്കന്മാരും ചക്രവത്തിതിരുമനസ്സിനെ ചെന്നു വണങ്ങി ബ്രിട്ടീഷു മേൽകോയ്മയോടു തങ്ങൾക്കുള്ള ഭക്തിയെ കാണിച്ചു. അവക്കു പിന്നാലെ ഹൈക്കോടതിജഡ്ജിമാരും, നിയമനിർമ്മാണസഭാ സാമാജികന്മാരും, പിന്നെ മദ്രാസ് ബാംബെ ഈ രണ്ടു സംസ്ഥാനങ്ങളിലെ ഗവർണ്ണർമാരും അവരുടെ അധീനത്തിലുള്ള നാട്ടുരാജാക്കന്മാരും അതിനു ശേഷം ബർമ്മാ, കിഴക്കെബംഗാൾ, അസ്സാം എന്നീ രാജ്യങ്ങളിലെ ലഫ്ടെനൻറു ഗവർണ്ണർമാരും അവരുടെ വരുതിയിലുൾപ്പെട്ട സ്വദേശരാജാക്കന്മാരും ചക്രവത്തിമഹാരാജാവിനേയും പട്ടമഹിഷിയേയും ചെന്നു കണ്ടു കുമ്പിട്ടു വണങ്ങി. കാശ്മീരംമുതൽ കന്യാകുമാരിവരെയും ബലൂചിസ്ഥാൻ തൊട്ടു ബർമ്മാരാജ്യത്തിന്റെ കിഴക്കേ അതിത്തിവരെയും ഉള്ള രാജാക്കന്മാരെല്ലാവരും ഭക്തിപുരസ്സരം രാജദമ്പതികളെ വന്ദിച്ചു. ബ്രിട്ടീഷ് സാമ്രാജ്യനാഥനായ ചക്രവത്തി മഹാരാജാവിനെ മുഖത്തോടുമുഖം കണ്ടു തങ്ങളുടെ ഭക്തിയെ പ്രദർശിപ്പിക്കുവാൻ സാധിച്ചുവല്ലോ എന്നു വിചാരിച്ചു ആ സദസ്സിൽ കൂടിയിരുന്നു ഇൻഡ്യാരാജ്യത്തെ മഹാജനങ്ങൾ സന്തോഷിച്ചു.

---

# പതിനൊന്നാം അദ്ധ്യായം.

## രാജകീയവിളംബരവും അനുഗ്രഹങ്ങളും.

ചക്രവത്തിയും പട്ടമഹിഷിയും എഴുന്നേററു കൂടിക്കാഴ്ചമന്ദിരത്തിന്റെ വേറൊരു ഭാഗത്തേക്കു എഴുന്നള്ളി. തിരുമേനികൾ അവിടെ എത്തിയപ്പോൾ ബാൻഡ്‌വാദ്യങ്ങളും കാഹളനാദങ്ങളും മററുംകൊണ്ടു ദിക്കൊക്കെ മുഴങ്ങി. പിന്നെ വീണ്ടും നിശ്ശബ്ദതയെ പ്രാപിച്ചപ്പോൾ "ഹെറാൾഡ്" എന്ന ഉദ്യോഗസ്ഥൻ കുതിരപ്പുറത്തു ഇരുന്നുകൊണ്ടു ചക്രവത്തിതിരുമനസ്സിലെ വിളംബരത്തെ ഏററവും ഉച്ചസ്വരത്തിൽ വായിച്ചു. ഉടൻ ജനങ്ങൾ ആർപ്പുവിളിക്കയും ആചാരവെടികൾ മുഴക്കുകയും ചെയ്തു. വിളംബരം പ്രസിദ്ധപ്പെടുത്തിയതിന്റെശേഷം ഇൻഡ്യാനിവാസികൾക്കു ഈ ശുഭദിവസത്തിൽ തിരുമനസ്സുകൊണ്ടു നൽകാൻ നിശ്ചയിച്ചിരുന്ന അനുഗ്രഹങ്ങൾ കല്പനപ്രകാരം ഹാർഡിംഗ്പ്രഭു അവർകൾ പ്രസ്താവിച്ചു.

അവ, രാജ്യത്തിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിനായി ഗവമ്മെൻറിൽനിന്നു വളരെ കൂടുതൽ ധനം അനുവദിച്ചിരിക്കുന്നുവെന്നും എല്ലാ താണതരം സക്കാർ ജീവനക്കാൎക്കും ചക്രവത്തി തിരുമനസ്സിലെ വരവു പ്രമാണിച്ചു പകുതിമാസത്തെ ശമ്പളം വെറുതെ കൊടുക്കുന്നതാണെന്നും, നാട്ടുകാരായ പട്ടാളഉദ്യോഗസ്ഥന്മാൎക്കു കൂടുതൽ ബഹുമതികൾ നൽകുവാൻ നിശ്ചയിച്ചിരിക്കുന്നുവെന്നും ജയിൽ പുള്ളികളിൽ പലരേയും വിടുതൽ ചെയ്യുന്നതാണെന്നും ആയിരുന്നു. ചക്രവത്തിതിരുമനസ്സുകൊണ്ടു തിരിയെ ഡർബാർമന്ദിരത്തിൽ എഴുന്നെള്ളി, ഇൻഡ്യാഗവമ്മെൻറിൽ ചില വ്യവസ്ഥകൾ ചെയ്യാൻ നിശ്ചയിച്ചിരിക്കുന്നതിനെപ്പററി മഹാജനങ്ങളെ ധരിപ്പിച്ചു. ആ വ്യവസ്ഥകൾ ഇൻഡ്യാമഹാരാജ്യത്തിന്റെ തലസ്ഥാനം കൽക്കത്തായിൽ നിന്നു ഡില്ലിയിലേക്കു മാററിയിരിക്കുന്നുവെന്നും, ബംഗാൾ സംസ്ഥാനത്തേക്കു നൂതനമായി ഒരു ഗവണ്ണരെ നിയമിക്കാൻ നിശ്ചയിച്ചിരിക്കുന്നുവെന്നും മററുമായിരുന്നു. കൂടിക്കാഴ്ച അവസാനി

ച്ചതിൽ പിന്നെ ചക്രവൎത്തിമഹാരാജാവു പട്ടമഹിഷീസഹിതം ആരാമനയിലേക്കു എഴുന്നെള്ളി. അപ്പോൾ ജനങ്ങൾ തെരുവീഥികളിൽ അണിയിട്ടു നിന്നു ആഹ്ലാദസൂചകമായ ഘോഷങ്ങൾപുറപ്പെടുവിച്ചു.

ഇതിന്നിടയ്ക്കു കൂടിക്കാഴ്ചമുറിയിൽ വെച്ചു ഇൻഡ്യാക്കാരുടെ രാജഭക്തിയേയും നന്ദിയേയും സൂചിപ്പിക്കുന്ന ഒരു സംഭവം നടന്നതു ഇവിടെ വിസ്മരിക്കത്തക്കതല്ല. സദസ്സു പിരിഞ്ഞു എല്ലാവരും പോയതിൽപിന്നെ പുറത്തു നിന്നിരുന്ന ജനതതി അസംഖ്യങ്ങളായി തിക്കിത്തിരക്കി അകത്തു കടന്നു ചക്രവൎത്തിമഹാരാജാവു എഴുന്നള്ളിയിരുന്ന മണ്ഡപത്തിലെ മാൎബിൾ പടികളിന്മേൽ നമസ്കരിക്കയും അവയെത്തൊട്ടു തങ്ങളുടെ നെററിത്തടങ്ങളിൽ വയ്ക്കുകയും ചെയ്തുവത്രേ. അപ്രകാരം ചെയ്യുന്നതിനു സാധിക്കാത്തവർ ആ മണ്ഡപത്തിൻെറ ചുവരുകളെ തൊടുക മാത്രംകൊണ്ടു അനുഗ്രഹീതരായി.

ചക്രവൎത്തിതിരുമനസ്സിലെ ഇൻഡ്യാനിവാസികളായ പ്രജകളെല്ലാവരും അവിടത്തെ ദൈവത്തിനു തുല്യമായിട്ടാണു ഗണിച്ചുപോരുന്നതു്. അവിടത്തെ നേരെ ജനങ്ങൾക്കുള്ള ഭക്തിക്കു ഇതിലുപരിയായി എന്തു ദൃഷ്ടാന്തമാണു വേണ്ടതു?

ഡില്ലിഡർബാർ കൂടിയ സന്ദൎഭത്തിൽ ഇൻഡ്യാമഹാരാജ്യം ഒട്ടുക്കു എല്ലാ പട്ടണങ്ങളിലും ഗ്രാമങ്ങളിലും ഡില്ലിയിൽവെച്ചു് പ്രസിദ്ധപ്പെടുത്തിയ തിരുവെഴുത്തു വിളംബരത്തെ അതേ സമയത്തിൽതന്നെ പരസ്യപ്പെടുത്തി. വിളംബരം ഇപ്രകാരമായിരുന്നു:—

“സൎവ്വശക്തനായ ദൈവത്തിൻെറ കൃപയാലും അനുഗ്രഹത്താലും നമ്മുടെ രാജകീയ പട്ടാഭിഷേക മഹോത്സവം ൧൯൧൧-ജൂൺ ൨൨-ാംനു- കൊണ്ടാടുവാനുള്ള നമ്മുടെ രാജകീയ ആകാംക്ഷയെ നമ്മുടെ വാഴ്ചയുടെ പ്രഥമസംവത്സരമായ ക്രിസ്താബ്ദം ൧൯൧൦ ജൂലൈ ൧൯-ാംനു-ത്തേയും നവംബർ ൭-ാംനു-ത്തേയും നമ്മുടെ രാജകീയവിളംബരത്താൽ നാം പ്രസിദ്ധപ്പെടുത്തി അറിയിക്കുകയും സൎവ്വശക്തനായ ദൈവത്തിൻെറ കൃപയാലും അനുഗ്രഹത്താലും ആ മഹോത്സവം കഴിഞ്ഞ ജൂൺ ൨൨-ാംനു- വ്യാഴാഴ്ച കൊണ്ടാടുവാൻ നമുക്കു സാധിച്ചിരിക്കയാലും;

മേല്പടി മഹോത്സവം ആ വിധം കൊണ്ടാടിയിരിക്കുന്ന സംഗതി നമ്മുടെ ഇൻഡ്യാസാമ്രാജ്യത്തിലെ പ്രേമത്തോടുകൂടിയ നമ്മുടെ സവ്വ പ്രജകളേയും നാം നേരിട്ട അറിയിക്കുകയും നമ്മുടെ ഗവൎണ്ണർമാരേയും ലഫ്ടെനൻറു ഗവൎണ്ണർമാരേയും നമ്മുടെ മററുദ്യോഗസ്ഥന്മാരേയും നമ്മുടെ സംരക്ഷണത്തിൻകീഴിലുള്ള നാട്ടുരാജാക്കന്മാരേയും, പ്രഭുക്കന്മാരേയും, സ്ഥാനികളേയും, നമ്മുടെ ഇൻഡ്യാസാമ്രാജ്യത്തിലെ എല്ലാ പ്രവിശ്യകളിലുമുള്ള പ്രതിനിധികളേയും നമ്മുടെ സന്നിധിയിൽ വരുത്തുകയും ചെയ്യണമെന്നു നാം ആഗ്രഹിക്കുകയും ഇച്ഛിക്കുകയും ചെയ്യുന്നുവെന്നു നമ്മുടെ വാഴ്ചയുടെ പ്രഥമ സംവത്സരമായ ക്രിസ്താബ്ദം ൧൯൧൧-മാച്ച് ൨൨-ാംനു-ത്തെ നമ്മുടെ രാജകീയവിളംബരത്താൽ നാം അറിയിച്ചിരിക്കയാലും;

നാം ഇപ്പോൾ ആ സംഗതി നമ്മുടെ രാജകീയവിളംബരത്താൽ അറിയിക്കുകയും നമ്മുടെ എല്ലാ ഉദ്യോഗസ്ഥന്മാൎക്കും ഇപ്പോൾ ദില്ലിയിൽ യോഗംകൂടിയിരിക്കുന്ന എല്ലാ നാട്ടുരാജാക്കന്മാൎക്കും, പ്രഭുക്കന്മാൎക്കും, നാനാ ജനങ്ങൾക്കും നാം രാജാവിൻേറയും ചക്രവത്തിയുടേയും നിലയിൽ മംഗളം ആശംസിക്കുകയും നമ്മുടെ ഇൻഡ്യാമഹാരാജ്യത്തെ നാം ഗാഢമായ വാത്സല്യത്തോടുകൂടി ആദരിച്ചുവരുന്നു എന്നും അതിൻേറ ക്ഷേമാഭിവൃദ്ധി നമ്മുടെ നിരന്തരമായ ചിന്തയ്ക്കു ഇപ്പോൾ വിഷയമായി ഭവിക്കുന്നു എന്നും മേലാൽ എന്നും അങ്ങനെ ഭവിക്കുമെന്നും അവരെ ഉറപ്പായി അറിയിക്കയും ചെയ്യുന്നു.

നമ്മുടെ വാഴ്ചയുടെ ൨-ാം സംവത്സരമായ ൧൯൧൧ ഡിസംബർ ൧൨ ാംനു- ദില്ലിരാജസഭയിൽ വെച്ചു നൽകപ്പെട്ടതു്"

ചക്രവത്തിമഹാരാജാവു ദില്ലിയിൽ രണ്ടുമൂന്നുദിവസംകൂടി താമസിച്ചു. അപ്പോൾ നാട്ടുരാജാക്കന്മാർ തിരുമനസ്സിലെ മുഖംകാണിക്കുകയും തിരുമനസ്സുകൊണ്ടു് അവരെ അനുഗ്രഹിക്കുകയും അവൎക്കു ബഹുമതികൾ നൽകുകയും ചെയ്തു. പിന്നീടു സേനാപരിശോധനകൾ നടത്തി ഭടന്മാൎക്കു വിജയക്കൊടികളും കീത്തിമുദ്രകളും സമ്മാനിച്ചു. അതിൻേറ ശേഷം അവിടുന്നു നേപ്പാളരാജ്യത്തേയ്ക്കു എഴുന്നള്ളി. പട്ടമഹിഷി തിരുമനസ്സുകൊണ്ടു മദ്ധ്യഇൻഡ്യായിലുള്ള പുരാതന രാജസ്ഥാനങ്ങൾ കാണുന്നതിനായും പുറപ്പെട്ടു.

---

# പന്ത്രണ്ടാം അദ്ധ്യായം.

## ഉപസംഹാരം.

ജാർജ്ജ ചക്രവർത്തി തിരുമനസ്സുകൊണ്ടു ബാല്യത്തിൽതന്നെ ഓട്ടം, ചാട്ടം, കുതിരസ്സവാരി, നായാട്ടു മുതലായ വ്യായാമങ്ങളിൽ വിരുതനായിരുന്നു. ഏതാനും ദിവസങ്ങളായി ഭാരമേറിയ കൃത്യങ്ങളിൽ അവിടുന്നു ഏർപ്പെട്ടിരിക്കുകയായിരുന്നുവല്ലോ. അതുകളിൽനിന്നു വിശ്രമം ലഭിക്കുന്നതിനായിട്ടാണു ഹിമവൽ പാർശ്വത്തിൽ ഉള്ള വനങ്ങളിൽ മൃഗയാവിനോദാർത്ഥം അവിടുന്നു എഴുന്നള്ളിയതു്. കടുവാ, കരടി, മാൻ, കാട്ടുപോത്തു മുതലായ വന്യമൃഗങ്ങളെ തിരുമനസ്സുകൊണ്ടു വേട്ടയാടി വിനോദിച്ചു. അനന്തരം നേപ്പാളരാജാവിന്റെ ആതിത്ഥ്യം സ്വീകരിച്ചിട്ടു അവിടെ നിന്നും കല്ക്കത്തായ്ക്കു പുറപ്പെട്ടു. വഴിമദ്ധ്യത്തിൽവച്ചു പട്ടമഹിഷിയെ കാണുകയും രണ്ടുപേരും ഒരുമിച്ചു കല്ക്കത്തായ്ക്കെഴുന്നെള്ളുകയും ചെയ്തു.

കല്ക്കത്തായിൽവച്ചു വൈസ്രായി ഹാർഡിംഗ്പ്രഭു ചക്രവർത്തി മഹാരാജാവിനേയും പട്ടമഹിഷിയേയും സൽക്കരിച്ചു. ഒരു ഘോഷയാത്രയും അവിടെ വെച്ചുണ്ടായി. കൽക്കത്താപട്ടണത്തിലുള്ള പൌരന്മാർ ചേന്നു തിരുമനസ്സിലേക്കു ഒരു മംഗളപത്രം സമപ്പിച്ചതിനു അവിടുന്നു ഉചിതമായ മറുവടികൊടുത്തു പ്രജാവർഗ്ഗത്തെ കൃതജ്ഞരാക്കിത്തീർത്തു. തിരുമനസ്സുകൊണ്ടു കൽക്കത്തായിൽ എഴുന്നെള്ളിപ്പാർത്ത ദിവസങ്ങളിൽ അവിടുത്തേയും പട്ടമഹിഷിയുടേയും വിനോദത്തിനായി ഓരോ ഏർപ്പാടുകൾ ചെയ്തിരുന്നു. ചക്രവർത്തി മഹാരാജാവും രാജ്ഞിയും ആ വിനോദങ്ങൾ എല്ലാം കണ്ടു ഏററവും സന്തോഷിച്ചു. കൽക്കത്തായിലുള്ള പ്രധാന സ്ഥാപനങ്ങൾ സന്ദശിച്ചതിൽ പിന്നെ രാജദമ്പതിമാർ ബാംബെയിലേക്കു പുറപ്പെട്ടു.

ബാംബേ പട്ടണത്തിൽ ചക്രവർത്തിമഹാരാജാവിനേയും രാജ്ഞിയേയും സൽക്കരിക്കുവാൻ ചെയ്തിരുന്ന ഒരുക്കങ്ങൾ അവണ്ണനീ

യമത്രെ. ബാംബേ നഗരവാസികൾ കടൽതീരത്തു വെച്ചു ഒരു മംഗളപത്രം തിരുമനസ്സിലേക്കും മഹാരാജ്ഞിക്കും ആയി സമൎപ്പിച്ചു. അതിനു അവിടുന്നു പ്രസ്താവിച്ച മറുപടി തിരുമനസ്സിലെ മഹാമനസ്കതയേയും പ്രജാവാത്സല്യത്തേയും സ്പഷ്ടമാക്കുന്നു. തങ്ങളുടെ സന്ദൎശനം ഇൻഡ്യാമഹാരാജ്യത്തിന്റെ ഭാവിയായ ശ്രേയസ്സിന്നു കാരണമായിത്തീരുന്നതാണെന്നും ഇൻഡ്യാക്കാരുടെ സകല ഐശ്വൎയ്യത്തേയും വൎദ്ധിപ്പിക്കുന്നതിനായി തങ്ങളേയും പിൻഗാമികളേയും സഹായിക്കുന്നതിനു ദൈവത്തോടു പ്രാൎത്ഥിക്കുന്നുവെന്നും ആയിരുന്നു ചക്രവൎത്തി തിരുമനസ്സിലെ മറുപടിയുടെ സാരം.

പ്രധാന ഉദ്യോഗസ്ഥന്മാൎക്കും നാട്ടുകാരിൽ പലൎക്കും ബഹുമാനസൂചകങ്ങളായ ബിരുദുകൾ നൽകിയതിനുശേഷം ചക്രവൎത്തി മഹാരാജാവു പത്നീസമേതം ൧൯൧൨-ജനുവരിമാസം ൧൦-ാനു- ഇൻഡ്യയിൽ നിന്നു തിരിയെ പോകുന്നതിനായി കപ്പൽ കയറി. ആ മാസം ൩൧-ാനു- തിരുമനസ്സുകൊണ്ടു കയറിയിരുന്ന "മെഡിനാ" കപ്പൽ യാതൊരു അസൌകൎയ്യവും കൂടാതെ "പോൎട്ട്സ്മത്തു" തുറമുഖത്തു ചെന്നു ചേൎന്നു. മഹാരാജാവിനെ എതിരേൽക്കുന്നതിനായി അവിടെ രാജമാതാവായ അലക്സാൺഡ്രാരാജ്ഞിയും തിരുമനസ്സിലെ പുത്രനായ വെയിൽസ് രാജകുമാരനും പുത്രിയായ വിക്ടോറിയാ രാജകുമാരിയും ഹാജരുണ്ടായിരുന്നു. അവിടുന്നു ബന്ധുമിത്രങ്ങളെ കണ്ടു സന്തോഷിച്ചുകൊണ്ടു എല്ലാവരോടുംകൂടി ലണ്ടൻ പട്ടണത്തിലേക്കെഴുന്നെള്ളി. തങ്ങളുടെ മഹാരാജാവു ശരീരസൌഖ്യത്തോടുകൂടി തിരിയെ എത്തിയതു കണ്ടപ്പോൾ ലണ്ടൻ നഗരവാസികൾക്കുണ്ടായ സന്തോഷം സീമാതീതമായിരുന്നു.

ഇൻഡ്യായിൽ എഴുന്നെള്ളി ഡർബാർ കൂടണമെന്നു നിശ്ചയിച്ചതു ചക്രവൎത്തി തിരുമനസ്സിലേയ്ക്കു ഈ നാട്ടുകാരോടുള്ള വാത്സല്യം നിമിത്തമാണെന്നു പറഞ്ഞുവല്ലോ. ഇംഗ്ലണ്ടിലെ മഹാരാജാക്കന്മാർ ഇതിനുമുമ്പു ഇൻഡ്യായിൽ എഴുന്നള്ളീട്ടില്ല. ചക്രവൎത്തി മഹാരാജാവിന്റെ ഈ യാത്രകൊണ്ടു ഇൻഡ്യാക്കാൎക്കു ഇംഗ്ലീഷ്മേൽ

ക്കോയ്മയോടുള്ള ഭക്തിയും സ്നേഹവും അധികമായിത്തീൎന്നു. ഇൻഡ്യാമഹാരാജ്യത്തിന്ന അഭൂതപൂൎവമായ ശ്രേയസ്സും ലഭിച്ചു.

* * * * * * * * *

ചക്രവൎത്തി തിരുമനസ്സുകൊണ്ടു രാജ്യകാൎയ്യങ്ങളെ അതിശ്രദ്ധയോടുകൂടി നിൎവഹിച്ചു സുഖമായി വാണുവരുന്നു. അവിടത്തെ ബുദ്ധിസാമൎത്ഥ്യവും ഹൃദയവിശാലതയും അപാരമായ കാരുണ്യവും സുപ്രസിദ്ധമാണു. പട്ടമഹിഷി തിരുമനസ്സിലെ സ്വഭാവഗുണങ്ങളും നമ്മുടെ അനുമോദത്തെ അൎഹിയ്ക്കുന്നു. മഹാരാജ്ഞിയുടെ വിനയവും, ജനങ്ങളോടുള്ള സമഭാവനയും, അഗതിന്മാരുടെ നേൎക്കുള്ള കരുണയും, സ്ത്രീലോകാഭിവൃദ്ധിയിലുള്ള ആസക്തിയും മാതൃകാപാഠങ്ങളായിത്തീൎന്നിട്ടുണ്ടു്. ഭാഗ്യവാരാന്നിധികളായ അവർ സന്താനസമ്പത്തോടുകൂടി ജനങ്ങളുടെ ഭക്തിവാത്സല്യാദികൾ കണ്ടറിഞ്ഞു കൃതകൃത്യരായി വസിക്കുന്നു.

തിരുമനസ്സിലെ രാജ്യഭാരം ആരംഭിച്ചിട്ടു അല്പം കാലമേ ആയിട്ടുള്ളൂ. അതിന്നിടയ്ക്കു വിശാലമായ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ സകലഭാഗങ്ങളിലുമുള്ള പ്രജകൾക്ക അനേക ഗുണങ്ങൾ സിദ്ധിച്ചിട്ടുണ്ടു്. ഇൻഡ്യാക്കാരായ നമുക്ക ലഭിച്ചിട്ടുള്ള ഗുണങ്ങൾ അസംഖ്യങ്ങളാകുന്നു. നമ്മുടെ എല്ലാ അഭ്യുദയങ്ങളും ബ്രിട്ടീഷ്കോയ്മയെ ആശ്രയിച്ചിരിക്കുന്നു. ബ്രിട്ടീഷ്സാമ്രാജ്യത്തിൽ സൂൎയ്യൻ ഒരിക്കലും അസ്തമിക്കയില്ലെന്നു പറഞ്ഞുപോരുന്നുണ്ടല്ലൊ. സാക്ഷാൽ ആ സൂൎയ്യനെപ്പോലെ തേജസ്വിയും പ്രതാപവാനും ആയ നമ്മുടെ ചക്രവൎത്തി തിരുമനസ്സുകൊണ്ടു പുത്രമിത്രകളത്രാദികളോടുകൂടി ചിരകാലം സുഖിച്ചിരുന്നു ഭൂലോകവാസികളെ പരിപാലിക്കുവാൻ ജഗന്നിയന്താവായ ദൈവം പ്രസാദിക്കുമാറാകട്ടെ.

൧൯൧൪-ാമാണ്ടു ആഗസ്റ്റ് മാസത്തിൽ ബ്രിട്ടീഷുകാർ യൂറോപ്പിലെ പ്രധാന രാജ്യങ്ങളിൽ ഒന്നായ ജൎമ്മനിയുമായി ഒരു ഘോരസമരത്തിൽ ഏൎപ്പെട്ടു. ജൎമ്മനിയിലെ ചക്രവൎത്തി ഏതാനും നീതിരഹിതങ്ങളായ പ്രവൃത്തികൾ ചെയ്കയാലാണു ബ്രിട്ടീഷുകാർ യുദ്ധത്തിൽ ചേൎന്നതു്. യൂറോപ്പിലെ പ്രധാനരാജ്യങ്ങൾ മിക്കതും ബ്രിട്ടീഷുകാരുടെ പാൎശ്വവൎത്തികളാണു്. ജൎമ്മൻകാരുടെ കൎക്കശങ്ങളായ കൈതവ

പ്രവൃത്തികൾകൊണ്ടു, സൈന്യങ്ങൾക്കു വളരെ കഷ്ടതകൾ നേരിടാനിടയുണ്ട്. യൂറോപ്പുഖണ്ഡം മുഴുവനും അനിമിഷത്തിൽ കീഴടക്കാമെന്നുവെച്ചു അതിനായി തുനിഞ്ഞ ജർമ്മൻ ചക്രവർത്തിയുടെ സാഹസം സ്വരാജ്യത്തിനു തന്നെ ശാശ്വതമായ നാശത്തെ വരുത്തിക്കൊണ്ടിരിക്കുന്നു. ബ്രിട്ടീഷുകാരും അവരുടെ ബന്ധുക്കളും നാൾതോറും വിജയങ്ങൾ നേടുന്നു. ബ്രിട്ടീഷ് അധിപത്യത്തിൻകീഴുള്ള സകല രാജ്യക്കാരും പല പ്രകാരത്തിലുള്ള സഹായങ്ങൾ മേൽക്കോയ്മക്കു നല്കുന്നു. നമ്മുടെ മാതൃഭൂമിയായ ഇൻഡ്യയും അക്കാര്യത്തിൽ സ്തുത്യർഹമായ നിലയെ പ്രാപിച്ചിരിക്കുന്നു. നമ്മുടെ ചക്രവർത്തിയുടെ വിജയത്തിനായി ഈ നാട്ടുകാർ ഐകകണ്ഠ്യേന ഈശ്വരനെ പ്രാർത്ഥിക്കുന്നു. ആ വിജയം ക്ഷിപ്രസാദ്ധ്യവും സുസ്ഥിരവുമാണെന്നുള്ളതിനു സംശയമില്ല. നമ്മുടെ ചക്രവർത്തി തിരുമനസ്സുകൊണ്ടു വിജയലക്ഷ്മിയുടെ പ്രസാദത്തോടുകൂടി ചിരകാലം വിളങ്ങുമാറാകട്ടെ!

---

ശുഭം.

**MANACAUD, P. NARAYANA PILLAY.**
Book seller, Publisher, Commission & News Agent
TRIVANDRUM.

# ചില പാഠപുസ്തകങ്ങൾ.

## (1916—17)

| | | രൂ. | ച. | കാ |
|---|---|---|---|---|
| 1. | തിരുവിതാംകൂർ പ്രാഥമിക ഭൂമിശാസ്ത്രം കെ. രാമുപിള്ള (എം. ഏ) | 0 | 4 | 0 |
| 2. | രണ്ടു കഥകൾ | 0 | 4 | 0 |
| 3. | നീതികഥകൾ | 0 | 4 | 0 |
| 4. | ബാലബോധനം | 0 | 4 | 0 |
| 5. | നമ്മുടെ ചക്രവർത്തി | 0 | 4 | 8 |
| 6. | കഥാകൗമുദി | 0 | 6 | 0 |
| 7. | ടി (നോട്ടോടുകൂടിയതു്) | 0 | 7 | 0 |
| 8. | പദ്യമഞ്ജരി — 5-ാം ഭാഗം | 0 | 6 | 0 |
| 9. | ടി (നോട്ടോടുകൂടിയതു്) | 0 | 8 | 0 |
| 10. | സുവർണ്ണകങ്കണം | 0 | 7 | 0 |
| 11. | ശ്രീരാമൻ | 0 | 9 | 0 |
| 12. | കുവലയാശ്വീയം | 0 | 10 | 0 |
| 13. | ഘോഷയാത്രതുള്ളൽ | 0 | 6 | 0 |
| 14. | കലാവതി | 0 | 5 | 0 |
| 15. | നേതാൽജിപാർക്കർ | 0 | 14 | 0 |
| 16. | റാബിൻസൺക്രൂസോ | 0 | 6 | 0 |
| 17. | ശ്രീമൂലംതിരുനാൾ | 0 | 10 | 0 |
| 18. | പദ്യമഞ്ജരി 7-ാം ഭാഗം | 0 | 10 | 0 |
| 19. | ടി (നോട്ടോടുകൂടിയതു്) | 0 | 12 | 0 |
| 20. | അഭിനയപ്പാട്ടുകൾ | 0 | 4 | 0 |
| 21. | കൃഷ്ണഗാഥാ നിരൂപണം | 0 | 12 | 0 |
| 22. | ഗോപാലകൃഷ്ണഗോഖലേ | 0 | 10 | 0 |
| 23. | രാശചരകാരുണ്യം | 0 | 4 | 8 |
| 24. | ഭൂവിവരണസിദ്ധാന്തസംഗ്രഹം | 0 | 18 | 0 |
| 25. | ഇന്ത്യയിലെ പാഴ്സികൾ | 0 | 5 | 0 |

എലിമെന്ററിസ്കൂളിലേക്ക് ആവശ്യമുള്ള മേൽക്കാണിച്ച ചില പുസ്തകങ്ങൾക്ക് പുറമെ; മെസേഴ്സ് ലാങ്മാൻസ്ഗ്രീൻ കമ്പനിക്കാരുടെ വക പുസ്തകങ്ങളും വിദ്യാവിലാസം പ്രസിദ്ധീകരണശാലവക പുസ്തകങ്ങളും ബ്രഹ്മശ്രീ കെ. ചിദംബരയ്യർ, എം. ഏ., എൽ. റ്റി. അവർകളുടെ വക പുസ്തകങ്ങളും എന്റെ പക്കൽ നിന്നും വിലയ്ക്കു കിട്ടുന്നതാകുന്നു. എന്ന്, മണക്കാട്ട് പി. നാരായണപിള്ള.

തിരുവനന്തപുരം.